ലക്കം 7, ജൂൺ 1, 2015
Issue 7, 1st of June 2015

Victoria INSTITUTIONS
Pro pristine-ENGLISH

The World in

# KALEIDOSCOPIC HUES

## English - Malayalam
## Digital Magazine

CLOSE | CONTENTS

**A digital magazine that aims to introduce *pristine* English to the Malayalam world**

മലയാള ലോകത്തിലേക്ക് കലർപ്പില്ലാത്ത ഇങ്ങ്ഗ്ളിഷിനെ പരിചയപ്പെടുത്താൻ ശ്രമിക്കുന്ന ഒരു ഡിജിറ്റൽ മാസിക.

**Includes a good quality English Learning Programme**

നല്ല നിലവാരമുള്ള ഒരു ഇങ്ങ്ഗ്ളിഷ് പഠന പദ്ധതിയും ഇതിൽ ഉണ്ട്.

You need to open this file in a computer. Will not work correctly in Smartphones and Tablets.

ഇങ്ങ്ഗ്ളിഷ് പഠനവുമായി ബന്ധപ്പെട്ട പേജുകളിൽ ശബ്ദം അനുബന്ധിച്ചിട്ടുണ്ട്. ഇത് പ്രവർത്തിക്കണമെങ്കിൽ ഈ ഫൈൽ കമ്പ്യൂട്ടറിൽ തുറക്കേണ്ടതാണ്. സ്മാട്ട്ഫോൺ, ടാബ്ളറ്റ് എന്നിവയിൽ ശബ്ദം പ്രവർത്തിക്കില്ല. കമ്പ്യൂട്ടറിൽ Adobe Reader X / XIൽ അല്ലെങ്കിൽ Acrobat Reader DCൽ ആണ് ഈ ഫൈൽ തുറക്കേണ്ടത്. ശബ്ദം കേൾക്കാൻ, ചിലപ്പോൾ Adobe Flash Player കമ്പ്യൂട്ടറിൽ install ചെയ്യേണ്ടതായും വരും. ഈ ലിങ്കിൽ നിന്നും അത് ഡൗൺലോഡ് ചെയ്യാവുന്നതാണ്.



ഈ ഡിജിറ്റൽ മാസികയിൽ പലയിടത്തും വെബ് ലിങ്കുകൾ കാണാവുന്നതാണ്. ഇന്റർനെറ്റുമായി ബന്ധം സ്ഥാപിച്ചതിന് ശേഷം അവ ക്ളിക്ക് ചെയ്താൽ, വെബ്സൈറ്റ് തുറക്കണമോ, ബ്ളോക്ക് ചെയ്യണമോ, അതുമല്ലെങ്കിൽ Cancel ചെയ്യണമോ എന്ന ചോദ്യം പ്രത്യക്ഷപ്പെടുന്നതാണ്. വെബ് തുറക്കാനാഗ്രഹമുണ്ടെങ്കിൽ Allow ക്ളിക്ക് ചെയ്യുക. വെബ് തുറക്കാൻ താൽപ്പര്യമില്ലെങ്കിൽ Cancel ക്ളിക്ക് ചെയ്യുക. Block ക്ളിക്ക് ചെയ്യരുത്. അങ്ങിനെ ചെയ്താൽ ആ വെബ്സൈറ്റ് യാതൊരു Pdf ഫൈലിലൂടെയും തുറക്കാൻ ആവില്ല. അഥവാ ഇങ്ങിനെ സംഭവിക്കുകയാണെങ്കിൽ ഈ പ്രശ്നം പരിഹരിക്കാൻ Adobe Readerൽ Edit മെനുവിൽ, Preferenceലൂടെ Trust Manager തിരുത്തേണ്ടതാണ്.



VICTORIA INSTITUTIONS
Aaradhana, DEVERKOVIL 673508
Calicut district, Kerala, India
admn@victoria.org.in, victoriainstitutions@gmail.com
www.victoria.org.in

ഈ ഡിജിറ്റൽ മാസിക റിലീസ് ചെയ്യുന്ന വിവരം മാസംതോറും അറിവ് ലഭിക്കാൻ ആഗ്രഹമുണ്ടെങ്കിൽ subscribe@victoria.org.inഎന്ന ഈ-മെയ്ലിലേക്ക്, Subscribe എന്ന Subject ഓടുകൂടി നിങ്ങളുടെ ഈ-മെയ്ൽ നിന്നും മെയ്ൽ അയക്കുക. അല്ലെങ്കിൽ, ഈ വെബ് ലിങ്കിൽ പോയി നിങ്ങളുടെ ഈ-മെയ്ൽ റജിസ്റ്റർ ചെയ്യുക

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

# Foreword

## അവതാരിക

### സാമൂഹിക നേതൃത്വത്തിലേക്കുള്ള കുറുക്കുവഴി: സൂര്യനസ്തമിക്കാത്ത സാമ്രാജ്യത്തിനെതിരെ, കോപ്പയ്ക്കുള്ളിലിരുന്നു കൊണ്ടൊരു കുട്ടിയുദ്ധം!

1947ൽ സ്ഥാപിതമായ ഇന്ത്യാരാജ്യത്തിൽ, അന്ന് മുതൽ പ്രശ്നങ്ങൾ ഗുരുതരാവസ്ഥയിലേക്ക് നീങ്ങുകയാണ് ഉണ്ടായിട്ടുള്ളത്. ഇങ്ഗ്ളീഷ് ഭരണം കൊളോണിയൽ പ്രദേശങ്ങളിലെ ജനങ്ങളെ കൈവെടിയുകയും, അതാതു ദേശത്തിലെ കുട്ടിനേതാക്കളുടെ കൈകളിൽ ജനങ്ങളെയും ദേശീയ വിഭവങ്ങളേയും, വനങ്ങളേയും, അവിടങ്ങളിൽ ഉള്ള മൃഗങ്ങളേയും മറ്റും വിട്ടുകൊടുക്കുകയും ചെയ്തത്, ലോക ചരിത്രത്തിൽ ചെയ്ത ക്രൂരകൃത്യങ്ങളിൽ ഏറ്റവും വലുതാണ്. കൂറുകാണിച്ച്, എല്ലാ വിധത്തിലും വിശ്വാസമർപ്പിച്ച ജനങ്ങളോട് ചെയ്ത കൊടും ചതിയുമായിരുന്നു.

എന്നാൽ ഇക്കാര്യം ഇന്ന് ആരും തന്നെ മനസ്സിലാക്കുന്നില്ല എന്നതാണ് വാസ്തവം. നാടിനെ കട്ട് മുടിപ്പിക്കുന്ന ഉദ്യോഗസ്ഥക്കൂട്ടങ്ങളും, പൊള്ളയായ വിദ്യാഭ്യാസ സംവിധാനത്തിലൂടെ ജനങ്ങളെ തെറ്റിദ്ധരിപ്പിക്കുന്ന വിദ്യാഭ്യാസ നേതാക്കളും ഇവരെയെല്ലാം നിയന്ത്രിക്കാൻ ഉത്തരവാദിത്വമുള്ളതും, എന്നാൽ കോമാളിത്തരം അഭിനയിച്ച് സമയം പാഴാക്കുകയും ചെയ്യുന്ന രാഷ്ട്രീയക്കാരും, എന്തിനും ഏതിനും കുറ്റം ചുമത്തിവയ്ക്കുന്നത്, ഇങ്ഗ്ളീഷ് ഭരണകാലഘട്ടത്തെയാണ്.

ആർക്കും ഒരു നേതാവിന്റെ പരിവേഷം നൽകണമെങ്കിൽ, ഇത്യാദി വാക്കുകൾ എഴുതിച്ചേർത്താൽ മതി: സൂര്യനസ്തമിക്കാത്ത ബ്രിട്ടിഷ് ഭരണത്തിനോട് പടപൊരുതി, ഈ നാടിനെ മോചിപ്പിച്ചു!

ഈ വിഡ്ഢിത്തവും വിശ്വസിക്കുന്നവർ ധാരളം.

ഇന്ത്യൻ ഉപദ്വീപിലെ നല്ലൊരു ശതമാനം ജനങ്ങളും സ്നേഹിക്കുകയും ആദരിക്കുകയും ചെയ്തിരുന്ന ഇങ്ഗ്ളീഷ് ഭരണം നിന്നുപോയത്, ഇത്യാദി കുട്ടിനേതാക്കളുടെ അഭ്യാസങ്ങൾ മൂലമല്ല. മറിച്ച്, ഇങ്ഗ്ളണ്ടിൽ തന്നെയുള്ള കുറെ വിഡ്ഢി ബുദ്ധിജീവികൾ, സ്വദേശീയരും ജനങ്ങളെ ചൂഷണംചെയ്യുന്നവരമായ കുട്ടിനേതാക്കളെ കൊളോണിയൽ പ്രദേശങ്ങൾ ഏൽപ്പിക്കുന്നതിലാണ് മനുഷ്യ സ്വാതന്ത്ര്യം നിലനിൽക്കുന്നത് എന്ന വിഡ്ഢി ആശയം ഉൾക്കൊണ്ടത് കൊണ്ടാണ്.

എന്നാൽ ഇന്ന് പണമുള്ളവരും, രാഷ്ട്രീയ നേതാക്കളും, കമ്മ്യൂണിസ്റ്റ് നേതാക്കളും, പ്രാദേശിക ഭാഷാ സ്നേഹികളും, അഴിമതിക്കാരും, പ്രാദേശിക മുതലാളികളും മറ്റും അവരുടെ സ്വന്തം മക്കളെ ഇങ്ഗ്ളീഷ് രാഷ്ട്രങ്ങളിൽ പൗരത്വം എടുക്കാൻ പ്രോത്സാഹിപ്പിക്കുന്നു. അതെ സമയം ജനങ്ങളോട് ഇങ്ഗ്ളീഷ് മോശമാണ്, നമുക്കു നമ്മുടെ പാരമ്പര്യമില്ലെ, ഇങ്ഗ്ളീഷിലെന്തിരിക്കുന്നു, തുടങ്ങിയ വാക്കുകൾ പറഞ്ഞ് കൊടുക്കുന്നു. ഇവർ ഇങ്ഗ്ളീഷിലേക്ക്, അവരുടെ പ്രാദേശിക സംസ്കാരങ്ങളിലെ ഉച്ചനീചത്വങ്ങളും, മനുഷ്യരോടുള്ള അറപ്പുകളും, അസഭ്യവാക്കുകളും മറ്റും നിറയ്ക്കുന്നു. ഇതിനെതിരെ പ്രതികരിക്കുകയോ, ഇവരിൽ നിന്നും അകന്ന് നിൽക്കുയോ ചെയ്യുന്ന ഇങ്ഗ്ളീഷുകാരെ, വർണ്ണവിവേചനം കാണിക്കുന്നവർ എന്ന് ആരോപിക്കുന്നു. എന്നാൽ ഇങ്ഗ്ളീഷുകാരുടെ വിവേചനപരമായ പെരുമാറ്റം എല്ലാ ഫ്യൂഡൽ ഭാഷ സംസാരിക്കുന്ന ജനങ്ങളോടും ഉണ്ട് എന്നതായിരുന്നു വാസ്തവം. എന്നാൽ എന്താണ് ഒരു ഫ്യൂഡൽ ഭാഷയെന്നോ, അതിനുള്ളിലെ ഭീകരമായ പൈശാചികത എന്താണെന്നോ, ഇങ്ഗ്ളീഷുകാർക്ക് ഇന്നും അറിയില്ല എന്നതാണ് വിഷമം ജനിപ്പിക്കുന്ന വാസ്തവം.

# റോബേട് ക്ലൈവ് - 3

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

ഇന്ന് പലരും ചരിത്രപരമായ വിവരങ്ങൾ നേടാനായി ഉപയോഗിക്കുന്ന ഒരു സ്രോതസ്സാണ് വിക്കീപീഡിയ. വിക്കീപീഡിയയിൽ പല കാരങ്ങളെക്കുറിച്ചും വിവരങ്ങൾ ഉണ്ട്. എന്നാൽ പൊതുവായി പറഞ്ഞാൽ, ഇങ്ഗ്ളീഷ് കൊളോണിയലിസത്തെക്കുറിച്ചും, പഴയകാല ഇങ്ഗ്ളണ്ടിനെക്കുറിച്ചും വിവരങ്ങൾ നൽകുമ്പോൾ, അർദ്ധസത്യങ്ങളും, വിവരക്കേടുകളും, വിരോധങ്ങളും, മറ്റുമാണ്, വിക്കീപീഡിയയിൽ കാണുക. കാരണം, ഇന്ന് വിക്കീപീഡിയയിൽ ലേഖനങ്ങൾ എഴുതുന്നത് പണ്ട് ഇങ്ഗ്ളീഷ് കൊളോണ്യലിസം നിലനിന്നിരുന്ന രാജ്യങ്ങളിലെ അമിത വിവരമുള്ളതും, ആ രാജ്യങ്ങളിലെ ദേശീയ സമ്പത്ത് അടിച്ച് മാറ്റുന്നതും, അവിടങ്ങളിലുള്ള പൊതുജനത്തെ പറ്റിക്കുന്നതും, വിഡ്ഢികളാക്കുന്നതുമായ, അഭ്യസ്ഥവിദ്യരായ വിവരദോഷികളായ പ്രൊഫസർമാരും, കോളജ് ലക്ചറർമാരും, മറ്റ് അദ്ധ്യാപക കൂട്ടങ്ങളും അവരുടെ സിൽബന്ധികളുമാണ്.

പൊതുവെ പറഞ്ഞാൽ റോബേട് ക്ളൈവിനെക്കുറിച്ച് ഇന്റർനെറ്റിലൂടെ തിരഞ്ഞാൽ, കണ്ടെത്തുന്ന പലവിധ വിവരങ്ങളിലും, ഇദ്ദേഹം ഒരു കുരുട്ട് ബദ്ധിക്കാരനും, തട്ടിപ്പുകാരനും, കള്ളനും ചതിയനും മറ്റുമാണ് എന്ന രീതിയിലുള്ള വിവരങ്ങളാണ് കാണുക. പ്ളാസി യുദ്ധമെന്ന് പരക്കെ അറിയപ്പെടുന്ന സംഭവത്തെത്തന്നെ പലരും, ഇന്ത്യൻ ഉപഭൂഖണ്ടത്തിൽ പുതുമയാർന്ന, ഇങ്ഗ്ളീഷ് ജനക്കൂട്ടമെന്നവരുടെ വരവിന്റെ പ്രതിഫലനമായി കാണുന്നില്ല. മറിച്ച് കാര്യങ്ങളെ വെറും ഒരു എക്കാഡമിക്ക് വിവരക്കേടിലൂടെയാണ് കാണുന്നത്.

ഇത്രയും പറഞ്ഞതിന് ശേഷം പ്ളാസി യുദ്ധത്തിലേക്ക് കടക്കാം. മെഡ്രാസിൽ റോബേട് ക്ളൈവെന്ന സൈനിക നേതാവ് ചെറുകിട തൊഴിലുകളിൽ ഏർപ്പെട്ട് ജീവിതം തുടരുന്നു. ഈസ്റ്റ് ഇന്ത്യാ കമ്പനിയുടെ മുഖ്യ ലക്ഷ്യം ആക്രമണങ്ങളും ദേശം പിടിച്ചെടുക്കലുമല്ല. മറിച്ച് ഇന്ത്യൻ ഉപദ്വീപിൽ നിന്നും ലഭിക്കുന്നതും, ഇങ്ഗ്ളണ്ടിൽ പ്രത്യേകിച്ചും, ബ്യട്ടണിലും, ഭൂഖണ്ട യൂറോപ്പിലും പൊതുവായും വാണിജ്യമൂല്യമുള്ള വസ്ത്തുക്കൾ വാങ്ങിച്ച്, ബ്യട്ടണിലും, ഭൂഖണ്ട യൂറോപ്പിലും വിൽക്കുകയെന്ന പദ്ധതിയായിരുന്നു. ഇക്കാര്യങ്ങൾ നൂറ്റാണ്ടുകളായി അറബിക്കച്ചവടക്കാർ, ഇറ്റാലിയൻ തീരപ്രദേശത്തുള്ള വെനീഷ്യൻ കച്ചവടക്കാരുമായി യോജിച്ച് നടത്തിവന്നിരുന്നു. ലോകമെമ്പാടും ഇങ്ഗ്ളീഷ് കച്ചവട സംരംഭങ്ങൾ, വിജയകരമായി പടർന്നുപിടിച്ചപ്പോൾ, ഇക്കാര്യം ഏറ്റവും അധികം പ്രഹരമായി അനുഭവപ്പെട്ടത് ഭൂഖണ്ട യൂറോപ്യൻ രാജ്യങ്ങൾക്കായിരുന്നു.

റോബേട് ക്ളൈവിന് ഈസ്റ്റ് ഇന്ത്യയുടെ കച്ചവടകാര്യങ്ങളിൽ തന്നെ വ്യാപൃതനാകേണ്ടിവന്നിരിക്കാം. എന്നാൽ അപ്പോഴേക്കും വിജയം വരിച്ച സൈനിക നേതാവ് എന്ന ബഹുമതി ഇദ്ദേഹത്തിന് ലഭിച്ചിരുന്നു. ഇതിനാൽ തന്നെ പ്രാദേശിക ഭാഷയായ തമിഴിൽ ഇദ്ദേഹം മഹാനും, ദിവ്യനും, ബഹുമാന്യനും മറ്റുമായിരിക്കും. മാത്രവുമല്ല, ഇങ്ഗ്ളിഷുകാരെക്കുറിച്ച് പ്രാദേശികമായി ഉണ്ടായിരുന്ന വിലയിരുത്തലുകളിൽ തന്നെ കാര്യമായ മാറ്റം സംഭവിച്ചിരിക്കാം. വെറും സ്ത്രൈണ സുഭാവമുള്ളതും, ലളിതമായ പെരുമാറ്റങ്ങളും, മാന്യമായ വാക്കുകളും മറ്റും ഉള്ള ഇങ്ഗ്ളീഷ് ഭാഷ സംസാരിക്കുന്നവരിൽ, അന്യാദൃശമായ ചില അദൃശ്യമായ ശക്തികൾ ഉണ്ട് എന്ന വിവരം നാട്ടിലുടനീളം പരന്നിരിക്കും. കാരണം, ഒറ്റയ്ക്ക് കിട്ടിയാൽ, പ്രാദേശിക ഫ്യൂഡൽ ഭാഷകളിൽ ഇവരെ ഇവനെന്നും, നീയെന്നു, എടാ, എടീ തുടങ്ങിയവാക്കുകളാൽ അധപദിപ്പിക്കാൻ പറ്റുമെങ്കിലും, ഇവർ കൂട്ടമായി നിൽക്കുന്ന ഇടങ്ങളിൽ പാര, തമ്മിൽ കുത്ത്, ചതി, തുടങ്ങിയ കാര്യങ്ങളുടെ പ്രഹരം ഏൽക്കാതെ ശക്തമായി നിലനിൽക്കുന്നവരാണ് എന്ന കാര്യം അനുഭവത്തിലൂടെ ആളുകൾ അറിഞ്ഞുതുടങ്ങി.

ഇങ്ഗ്ളീഷ് സംവിധാനങ്ങൾക്ക് മെഡ്രാസിലും, ചുറ്റുമുള്ള സ്ഥലങ്ങളിൽ ബഹുമാനവും അതിനാൽ തന്നെ സംരക്ഷണവും ലഭിച്ചു തുടങ്ങി. ഇത് മെഡ്രാസിന് തൊട്ടടുത്തുള്ള മറ്റ് രാജ്യങ്ങളിലേക്കും സാവധാനം പടർന്നു പിടിച്ചുകൊണ്ടിരുന്നു. ഇവിടെ മനസ്സിലാക്കേണ്ട കാര്യം, ഈ ഉപദ്വീപിൽ കാര്യമായ നിയമവാഴ്ചയുടെ യാതോരു സംവിധാനങ്ങളും നിലവിൽ ഇല്ലായിരുന്നു എന്നതാണ്. ഭരിക്കുന്ന രാജാക്കൾ പൊതുജന ക്ഷേമത്തിനെക്കുറിച്ച് കാര്യമായി ശ്രദ്ധ ചെലുത്തിയിരുന്നില്ല എന്നതാണ് വസ്തവം. ശക്തിയും സൈന്യ ബലവും ഉപയോഗിച്ച് കരം പിരിക്കുകയും ജനങ്ങളെക്കൊണ്ട് അടിമപ്പണിചെയ്യിക്കുകയും മറ്റും മാത്രമെ ഇക്കൂട്ടർ ചരിത്രപരമായി ഇവിടങ്ങളിൽ ചെയ്തിരുന്നുള്ളു.

ഇന്ത്യൻ ഉപദ്വീപിന്റെ വടക്ക് കിഴക്കൻ പ്രദേശത്താണ് മുർഷിദാബാധ് എന്ന രാജ്യം നിലനിന്നിരുന്നത്. ഇന്ന് ഈ പ്രദേശത്തെ പശ്ചിമ ബെങ്ഗോളും ബെങ്ഗ്ളാദേശുമായി ബന്ധപ്പെടുത്താം. ഇവിടുള്ള ജനങ്ങളിൽ ഭൂരിപക്ഷം ഹിന്ദുക്കൾ എന്ന് ഇന്ന് പൊതുവായി നിർവ്വചിക്കപ്പെടുന്നതും, എന്നാൽ യഥാർത്ഥത്തിൽ പല വ്യത്യസ്ത നിലവാരങ്ങളിൽ ഉള്ളതും, തമ്മിൽ തമ്മിൽ പലതരം അറപ്പുകളും, അയിത്തങ്ങൾ നിലനിന്നിരുന്നതുമായ പല ജാതിക്കാരും, ഇക്കൂട്ടരിൽ നിന്നും സാമുഹികമായി

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

അകന്നുനിന്നിരുന്നതും, ഏറ്റവും കുറഞ്ഞത് രണ്ട് എതിർ കൂട്ടങ്ങൾ ഉള്ളതുമായ മുസ്ളിമുകളുമായിരുന്നു.

പ്ളാസി യുദ്ധമെന്ന് പരക്കെ അറിയപ്പെടുന്ന കാര്യമായൊരു ദീർഘയുദ്ധമല്ലാതിരുന്ന യുദ്ധത്തെക്കുറിച്ച് പ്രതിപാദിക്കുമ്പോൾ ഫ്യൂഡൽ ഭാഷകളിലെ പല കോഡുകളുടെ പ്രവർത്തനത്തെക്കുറിച്ചും പറയേണ്ടതായിട്ടുണ്ട്. മുഗൾ നവാബായ സിറാജ് ഉൾ ദൗളയും ഇങ്ഗ്ളീഷ് പക്ഷവുമായി നടന്ന വളരെ ചെറിയ നേരം നീണ്ടുനിന്ന ഏറ്റുമുട്ടലായിരുന്നു പ്ളാസി യുദ്ധം. ഇതിൽ മുഗൾ പക്ഷത്ത് 20000 മുതൽ 30000 വരെ എണ്ണംവരുന്ന പട്ടാളക്കാരും, ഇങ്ഗ്ളീഷ് പക്ഷത്ത് ഏതാണ്ട് 1800ഓളം പ്രാദേശികരായ പട്ടാളക്കാരും, 1000ത്തിൽ കുറവ് ഇങ്ഗ്ളീഷുകരും ആണ് ഉണ്ടായിരുന്നത്. ഇങ്ഗ്ളീഷുകാർക്ക് പുറമെ ബ്യൂട്ടണിലെ ഇങ്ഗ്ളീഷുകാരല്ലാത്ത മറ്റ് പൗരന്മരും ചെറിയതോതിൽ ഉണ്ടായിരുന്നു. 30000ത്തോളം വരുന്ന മുഗൾ പട്ടാളത്തെ എണ്ണത്തിൽ വളരെ കുറവ് മാത്രം ഉണ്ടായിരുന്നതും, നല്ലൊരു ശതമാനം പേരും ഇന്ത്യൻ ഉപദ്വീപിലെ തെക്കൻ പ്രദേശങ്ങളിലുള്ള സാധാരണക്കാരായ പട്ടാളക്കാർ ഉൾക്കൊള്ളുന്ന ഇങ്ഗ്ളീഷ് പക്ഷം എങ്ങിനെയാണ് തോൽപ്പിച്ചത് എന്നതിനെക്കുറിച്ച് പല ദിക്കിലും വായിച്ചാൽ, അമിത വിവരമുള്ളവരുടെ വിവരക്കേടേ വായിക്കാൻ പറ്റുള്ളു.

പ്ളാസി യുദ്ധത്തെ ഈ എഴുത്തുകാരൻ നേരിട്ട് കണ്ടിട്ടുണ്ട് എന്ന് അവകാശപ്പെടുന്നില്ല. എന്നാൽ ഇന്ത്യൻ ഉപദ്വീപിലെ പൊതുവായ സാമൂഹികവും, ആശയവിനിമയ സമ്പ്രദായങ്ങളും, ഭാഷകളിലെ പൊതുവായ കോഡുകളും മറ്റും നിരീക്ഷിച്ച് പഠിച്ച ആളാണ് ഈ എഴുത്തുകാരൻ. ഈ വിവരത്തെ അടിസ്ഥാനപ്പെടുത്തിയാണ് ഇനി പറയാൻ പോകുന്ന കാര്യങ്ങൾ.

ആദ്യം ചിന്തിക്കേണ്ടത്, സിറാജുൾ ദൗളയുടെ കാര്യമാണ്. മുർഷിദാബാദിലെ അലി വർദ്ധി ഖാൻ എന്ന മുഗൾ നവാബിന്റെ മരണത്തോടുകൂടി, സിറാജുൾ ദൗള നാവാബായി സ്ഥാനമേൽക്കുന്നു. സിറാജുൾ ദൗളയുടെ കാരണവർ സ്ഥാനത്തുള്ള അമ്മാവനായിരുന്നു വർദ്ധി ഖാൻ. സിറാജുൾ ദൗള നവാബ് സ്ഥാനമേൽക്കുമ്പോൾ പ്രായം വെറും 18 വയസ് മാത്രമായിരുന്നു. ചെറിയ ചെക്കൻ നവാബിന്റെ സ്ഥാനത്ത് ആരോഹിതനായത്, ഭാഷാ കോഡുകളിൽ പലതരം വ്യതിയാനങ്ങളും സംഭവിപ്പിക്കും. അവൻ പെട്ടന്ന് അദ്ദേഹമായ അനുഭവമായിരിക്കും വീട്ടിൽ ഉള്ളതും, പുറത്തുള്ളതുമായ പല ബന്ധുജനങ്ങളിലും. സ്വന്തം മാതാവ് പോലും ഇതിൽ സന്തുഷ്ടയായിരുന്നില്ല എന്ന് തോന്നുന്നു. അമ്മയ്ക്ക് സ്വന്തം സഹോദരനായ മിർ ജാഫറുടെ വിഷമം മനസ്സിലാക്കാമായിരുന്നു. ഈ ചെറിയ ചെക്കനെ പരസ്യമായി ബഹുമാനിക്കേണ്ടിവരും. ഇതിന് ഇയാൾ തയ്യാറായിരുന്നില്ല. ചെക്കന് എന്ത് ചെയ്യാനാവും എന്ന ചോദ്യം പലവിധേനെയും ഇയാൾ പലവേദിയിലും വച്ച് ചോദിക്കപ്പെടാൻ അവസരമൊരുക്കും. പൊട്ടൻ, ചെക്കൻ, അവനെന്തറിയാം തുടങ്ങിയവാക്കുകളുടെ പൂരം തന്നെയുണ്ടാകും. ഇന്ന് പല ചെറുപ്രായക്കാരായ ഐപിഎസ് കാരെയും കുറിച്ച് പല പോലീസ് ഇൻസ്പെക്ടർമാരും, ഡീവൈഎസ്പിമാരും മറ്റും, അവനെന്തറിയാം, അവൾക്കെന്തറിയാം എന്നൊക്കെ സ്വകാര്യ സ്ഥലങ്ങളിൽ വച്ച് പ്രഖ്യാപിക്കുന്നത് പോലെ. എന്നാൽ, ഇന്ത്യൻ പോലീസ് സംവിധാനം വളരെ വലുതും, ഏതാനും ഐപിഎസ്സുകാരും, ഇസ്പെക്ടർമാരും മാത്രമുള്ളതുമല്ല. ഇതിനാൽ തന്നെ ഇത്യാദി വചനങ്ങൾ മുഖേനെ ഇന്ത്യൻ പോലീസ് സംവിധാനം പൊളിയില്ല. എന്നാൽ ഇത്യാദി വാക്കുകളെയും വിലമതിക്കലുകളേയും ഇല്ലാതാക്കാൻ പല ചെറുപ്രായക്കാരായ ഐപിഎസ്സുകാരും അമിത കഴിവും വിവരവും ധീരതയും മറ്റും കാണിക്കാൻ ഒരുമ്പെടാറുണ്ട്. ഇതിന്റെ ഒരു വൻ ഉദാഹരണം ഈ ലിങ്കിൽ നിന്നും കാണാവുന്നതാണ്.

ഇത് പോലൊരു പ്രകോപനം സിറാജുൾ ദൗളയുടേയും മനസ്സിനെ ബാധിച്ചിരുന്നു എന്ന് സംഭവ വികാസങ്ങളിലൂടെ കാണാവുന്നതാണ്. ചെക്കൻ (ചെറുക്കൻ) നവാബ്, താൻ കഴിവുള്ള നവാബാണ് എന്ന് വ്യക്തമാക്കേണ്ടിയിരിക്കുന്നു. എന്തെങ്കിലും ഒരുവൻ വിജയം നേടിക്കാണിക്കേണം. ഒരു പരിധിവരെ റോബേട് ക്ളൈവ് ആർക്കോട്ടിൽ നേരിട്ട അതേ പ്രശ്നം തന്നെ. പയ്യൻ ഇന്ത്യൻ ഭാഷകളിൽ അവനിൽ നിന്ന് അവർ, അദ്ദേഹം എന്നിവ ആകണമെങ്കിൽ കഴിവ് കാണിക്കാൻ ബാധ്യസ്ഥനാണ്. റോബേട് ക്ളൈവിന് ഈ ഭാഷാ കോഡിനുള്ള ഉത്തരം അറിയാത്തത് കൊണ്ട് ആത്മഹത്യയ്ക്ക് തുനിഞ്ഞു. എന്നാൽ സിറാജുൾ ദൗളയ്ക്ക് ഭാഷാകോഡുകളുടെ പ്രശ്നം അറിവുള്ളത് കൊണ്ട്, ഭാഷാകോഡുകൾ അനുശാസിക്കുന്ന രീതിയിൽ തന്നെ പ്രശ്ന പരിഹാരത്തിനായി തയ്യാറായി. ഒരു ഞെട്ടിപ്പിക്കുന്ന വിജയം വരിക്കേണം. ജനം ഞെട്ടണം. അവർ അയാളുടെ കഴിവിൽ മതിപ്പ് കാണിക്കേണം. അവൻ അദ്ദേഹമാകേണം.

എല്ലായിടത്തും ഇത്യാദി പ്രശ്നങ്ങൾക്ക് പറ്റിയവരായി പൊതുവേ കണ്ടിരുന്നത് ഇങ്ഗ്ളീഷുകാരെയാണ്. മാന്യമായ ഭാഷ, പെരുമാറ്റം, സ്ത്രൈണ സ്വഭാവം. എന്നാൽ മാഹാന്മരാണെന്ന ഭാവം. പിടിച്ച്വച്ച് മുഖത്ത് രണ്ട് പൊട്ടിച്ച് കൊടുക്കാൻ എളുപ്പം. കാരണം, പൊട്ടന്മാരാണ്.

ഫ്രഞ്ചുകാർ സിറാജുൾ ദൗളയ്ക്ക് വേണ്ടുന്ന ഉഷാറും നൽകി. കാരണം അവർക്ക് കിട്ടിയിരിക്കുന്ന കൽപന, ലോകത്തിൽ എവിടെവച്ചും ഇങ്ഗ്ളീഷ് സംവിധാനങ്ങളെ തകർക്കണം എന്നതാണ്. മാത്രവുമല്ല, ആർക്കോട്ട് വച്ച് അവർക്ക് കിട്ടിയ പരാജയം

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

പൊറുക്കാവുന്നതുമല്ല. പകരം വീട്ടാൻ പറ്റിയ അവസരം.

കൽക്കട്ടയിലുള്ള ഇങ്ഗ്ളിഷ് കച്ചവടകമ്പനിയുടെ ആസ്ഥാനത്തിനുള്ള സായുധമായ സംരക്ഷണം ഈസ്റ്റ് ഇന്ത്യാ കമ്പനി ഉയർത്തിക്കൊണ്ടിരുന്നു. ഇതിൽ വലിയ ആരോപണം പറയേണ്ടുന്ന കാര്യമില്ല. യാതോരു നിയമ വാഴ്ചാ സംവിധാനവും ഇല്ലാത്ത സ്ഥലമാണ്. പോരാത്തതിന്, ഫ്രഞ്ചുകാർ തക്കം നോക്കിയിരിക്കുന്നു.

സിറാജുൾ ദൗള എങ്ങിനെയാണ് ഒരു യുദ്ധവിജയം നേടേണ്ടത് എന്ന് ആലോചിച്ച്, ഈസ്റ്റ് ഇന്ത്യാ കമ്പനിയുടെ കച്ചവട ആസ്ഥാനത്തിലുള്ള സായുധ സംവിധാനങ്ങൾ മാറ്റാൻ ഈസ്റ്റ് ഇന്ത്യാ കമ്പനിയോട് ആവശ്യപ്പെട്ടു. ഇതിന് എല്ലാവിധ ഒത്താശയും ധൈര്യവും പിന്തുണയും നൽകിയത് ഫ്രഞ്ചുകാരാണ്. യാതോരു കാരണവും കൂടാതെയുള്ള ഈ കൽപ്പന ഈസ്റ്റ് ഇന്ത്യാ കമ്പനി നിരസിച്ചു. ഇതിനെ തുടർന്ന് യാതോരു മുന്നറിയിപ്പുമില്ലാതെ സിറാജുൾ ദൗള പട്ടാളത്തോടൊപ്പം ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി ആസ്ഥനത്തിൽ ആക്രമിച്ച് കയറി. തികച്ചും കച്ചവടകാര്യങ്ങളിൽ മുഴുകിയിരുന്ന ഇങ്ഗ്ളിഷ് പക്ഷം കീഴടങ്ങി. ഇവരിൽ പലരേയും അതിക്രൂരമായി പ്രാദേശിക പട്ടാളക്കാർ വെട്ടിപരിക്കേൽപ്പിച്ചു. ഇങ്ഗ്ളിഷ് വനിതകളെ സിറാജുൾ ദൗളയുടേയും, മറ്റ് നേതാക്കളുടേയും ഇടയിൽ പങ്ക്വയ്ക്കപ്പെട്ടു.

കുറെ ഇങ്ഗ്ളിഷുകാരിൽ ഒരുകൂട്ടം പരിക്കേറ്റവരേയും അല്ലാത്തവരേയും ഒരു ചെറിയ മുറിക്കകത്ത് പൂട്ടിയിട്ടു. അവരിൽ നല്ലൊരുപങ്കും ശ്വാസംമുട്ടി പിറ്റേന്നാളത്തേക്ക് പിടഞ്ഞ്മരിച്ചിരുന്നു. ഇങ്ങിനെ ശ്വാസം മുട്ടുമ്പോൾ അവരിൽ പലരും, തങ്ങളെ തുറന്ന് വിടണമെന്ന് പാറാവുകാരോട് അപേക്ഷിച്ചിരുന്നു. എന്നാൽ ഇതിന് നവാബിന്റെ കൽപന ആവശ്യമാണെന്നും, നവാബ് ഉറങ്ങുകയാണെന്നും, ചിരിച്ചും ആർത്ത് വിളിച്ചും കൊണ്ട് പാറാവുകാർ മറുപടിപറഞ്ഞിരുന്നു.

പരിക്കേറ്റവരും മറ്റും ആയ ഇങ്ഗ്ളിഷുകാരിൽ ചിലർ ചെറിയ പായത്തോണികളിൽ കടലിലൂടെ യാത്രചെയ്ത്, ആഴ്ചകൾക്ക് ശേഷം ആർക്കോട്ട് എത്തി. ആർക്കോട്ടിലുള്ള ഇങ്ഗ്ളിഷ് കച്ചവടകേന്ദ്രം ഇവരുടെ ഗതിയും നിലയും കണ്ട് ഞെട്ടിപ്പോയി. കൽക്കത്തയിലെ കച്ചവടകേന്ദ്രം ഫ്രഞ്ചുകാർക്ക് ലഭിച്ചുവെന്ന് അവർ മനസ്സിലാക്കി.

ഇതേ സമയം, സിറാജുൾ ദൗള, താൻ കേമനാണെന്ന് തന്റെ പ്രദേശത്തുള്ളവരെ മനസ്സിലാക്കിച്ചു. താൻ ചെറിയ പയ്യനല്ലെന്നും, ധീരനായ സൈനിക നേതാവാണെന്നും ഇതോടെ ജനങ്ങളിൽ അറിയിക്കപ്പെട്ടു. എന്നാൽ ഇത് യഥാർത്ഥത്തിൽ ദൗളയുടെ കുടുംബക്കാരിൽ പലർക്കും അരോചകമായ കാര്യമായിത്തന്നെ നിലനിന്നു. ഇങ്ങിനെ ചെക്കനെ (ചെറുക്കനെ) വിലസാൻ അനുവദിച്ചാൽ, ബഹുമാന-വിധേയത്വകോഡുകളിൽ പ്രശ്നം വരും. ഇവിടെ സംഭവിക്കുന്ന ഇതേ പ്രശ്നം റോബേട് ക്ളൈവിനും ബാധകമാകേണ്ടതാണ്. കാരണം, ക്ളൈവും ചെറുപ്രായക്കാരനാണ്. പോരാത്തതിന്, മുകളിൽ ക്ളൈവിനേക്കാൾ ഉയർന്ന പദവികളുള്ള വ്യക്തികൾ ഉണ്ടായിരുന്നു. എന്നാൽ ഇവിടെ പറയേണ്ടുന്നത്, ഇങ്ഗ്ളിഷുകാർ തമ്മിൽ സംസാരിക്കാൻ ഉപയോഗിച്ചത് ഇങ്ഗ്ളിഷ് ഭാഷയാണ്. നേതാവായി ഉയരുന്ന ആൾ, ധീരനായി അറിയപ്പെടുന്ന ആൾ, ഉയർന്ന പദവി അലങ്കരിക്കുന്ന ആൾ തുടങ്ങിയവരുമായി സംസാരിക്കുമ്പോഴും, അവരെക്കുറിച്ച് സംസാരിക്കുമ്പോഴും, താഴെനിലയിൽപെട്ടുപോയവർക്ക് സ്വയം താഴേണ്ടുന്ന വാക്കുകൾ ഇങ്ഗ്ളിഷ് ഭാഷയിൽ ഇല്ലാ എന്നതാണ്, ഇവിടെ പ്രസ്താവിക്കേണ്ടുന്ന കാര്യം. ഇക്കാരണത്താൽതന്നെ, ക്ളൈവ് വിജയശ്രീലാളിതനായി വന്നപ്പോൾ കൂടെയുള്ളവർക്ക് സന്തോഷമല്ലാതെ, വിരോധമോ, അസ്ഡ്ധാളിപ്പോ, കുശുമ്പോ, ഉണ്ടാവുകയില്ല. മറിച്ച് ഇങ്ഗ്ളിഷുകാർ തമ്മിൽ സംസാരിക്കാൻ ഉപയോഗിച്ചിരുന്ന ഭാഷ, തമിഴോ, കന്നഡയോ, മലബാർ ഭാഷയോ, ഹിന്ദിയോ, മലയാളമോ മറ്റോ ആയിരുന്നെങ്കിൽ, നീ, നിങ്ങൾ, താങ്കൾ, അവൻ, അവർ, അദ്ദേഹം തുടങ്ങിയ വാക്കുകളുടെ വികിടിപ്പിക്കുന്ന കോഡുകളാൽ, തമ്മിൽ അസൂയയും, വിരോധവും, പാരപണിയലും, പിന്നിൽ നിന്ന് കുത്തലും മറ്റും നടക്കുമായിരുന്നു.

എന്നാൽ ഇങ്ഗ്ളിഷ് പക്ഷത്ത് ഇങ്ഗ്ളിഷും, മറുപക്ഷത്ത് വികടന കോഡുകളുള്ള ഭാഷകളും ആയിരുന്നു ഉണ്ടായിരുന്നത്. ഫ്രഞ്ചും ഇക്കാര്യത്തിൽ ഇതേ പിശകുള്ള ഭാഷയാണ്.

ധീരതയും വീര്യവും മറ്റും കാഴ്ചവെയ്ക്കാനായി സിറാജുൾ ദൗള കാട്ടിക്കൊണ്ടിരുന്ന പ്രവർത്തികൾ സ്വന്തം കുടുംബക്കാരിൽ പുച്ഛമാണ് ഉയർത്തിയത്. സ്വന്തം മാതാവിന് പോലും, ഇതിൽ മതിപ്പില്ലായിരുന്നു. മാതാവിന് തന്റെ സഹോദരനായ മിർ ജാഫറിന്റെ വാക്കുകളാണ് കൂടുതൽ പക്വതയുള്ളതായി അനുഭവപ്പെട്ടത്.

ഇതേ സമയം ആർക്കോട്ടിലും അസ്ഡ്ധാളിപ്പും വിഷമവും ആണ് ഉദിച്ചത്. ഒന്നാമത്, മുറിവേറ്റവരുടേയും, മരിച്ചവരുടേയും കാര്യം. പിന്നെ മുർഷിദാബാദുകരുടെ കൈയിൽ അകപ്പെട്ടുപോയ സ്ത്രീജനങ്ങളെക്കുറിച്ചും. അവരെ ഏത് വിധത്തിലായിരിക്കും ഉപയോഗിക്കപ്പെടുകയെന്നും, അവരോട് കാണിക്കുന്ന പെരുമാറ്റങ്ങളും, ഉപയോഗിക്കുന്ന വാക്കുകളും എന്തായിരിക്കും എന്നും ഊഹിക്കാവുന്നതേയുള്ളു.

ഇനി എന്ത് ചെയ്യും? പോയി യുദ്ധം ചെയ്ത് കൽകട്ട പിടിച്ചെടുക്കുകയെന്നത് ആവുന്ന കാര്യമല്ല. കാരണം, മുഗൾ ദിവാനാണ് ഭരിക്കുന്നത്. മുഗൾ ദിവാൻ വിളംബരം

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

ചെയ്താൽ ആയിരക്കണക്കിന് ജന്മിപ്രഭുക്കൾ അവരുടെ ആളുകളുമായി യുദ്ധത്തിന് എത്തും. യുദ്ധത്തോടൊപ്പം ലഭിക്കുന്ന പലതരം ലൗകീക സമ്മാനങ്ങൾ അവരെ പ്രലോഭിപ്പിക്കും.

പോരാത്തതിന്, ബെങ്ഗോൾ ഉൾക്കടലിലൂടെ ആഴ്ചകളോളം യാത്രചെയ്താൽ മാത്രമെ കൽക്കട്ടയിൽ എത്തുകയുള്ളു. ബെങ്ഗോൾ ഉൾക്കടലാണെങ്കിൽ ഏത് നിമിഷവും ഭാവം മാറുന്ന കടലാണ്. കൊടുംകാറ്റും, ചുഴലിക്കാറ്റും, ഉഗ്രൻ തിരകളും, ചുഴികളും ഏത് നിമിഷവും രൂപപ്പെടും.

ആർക്കോട്ടിൽ തുടർന്ന് എടുക്കപ്പെട്ട തീരുമാനങ്ങളിൽ ഇങ്ഗ്ളണ്ടിനുള്ള പാരമ്പര്യമായ സവിശേഷതകൾ സ്വാധീനം ചലുത്തിയിട്ടുണ്ട്. ഇവയെക്കുറിച്ച് മിക്ക അമിത വിവരമുള്ള ഇന്ത്യൻ എക്കാഡമിക്ക് ചരിത്രകാരൻമാരും എന്തെങ്കിലും ഹേതു നൽകിയിട്ടുണ്ടോ എന്ന് സംശയമാണ്. ഇങ്ഗ്ളിഷ് ജനതയ്ക്ക് ഉള്ള ഏറ്റവും വലിയ പ്രത്യേകതകളിൽ പെടുന്ന ഒരു കാര്യമാണ്, അവർക്ക് ചെറുപ്പം മുതൽ തന്നെ കടലും, കടലിലെ നീന്തലും, തോണിയാത്രയും മറ്റുമായി കാര്യമായ പരിചയം ഉണ്ട് എന്ന കാര്യം. ഇക്കാരണത്താൽ തന്നെ കടലിൽ വച്ച് തോൽപ്പിക്കുകയെന്നത് വളരെ പ്രയാസമേറിയകാര്യമാണ് എന്ന് ഭൂഖണ്ഡ യൂറോപ്പിലെ പല രാജ്യങ്ങളും അനുഭവം കൊണ്ട് മനസ്സിലാക്കിയിട്ടുള്ളതാണ്.

കടലിലും പുഴകളിലും കളിച്ച് വളരാനുള്ള മാനസികാവസ്ഥ, ഇങ്ഗ്ളിഷ് ഭാഷയിലെ നിരപ്പുള്ള കോഡുകൾ നൽകുന്നതാണ്. ഇക്കാര്യത്തെക്കുറിച്ച് പിന്നീട് സംസാരിക്കാം.

ആർക്കോട്ടിലെ പ്രായംമുതിർന്ന ഇങ്ഗ്ളിഷ് കച്ചവട ഉദ്യോഗസ്ഥർക്ക്, കൽക്കട്ടയിൽ സംഭവിച്ച കാര്യത്തിൽ ആർക്കോട്ടിലെ ഇങ്ഗ്ളിഷ് കച്ചവട കേന്ദ്രം പ്രതികരിക്കുന്നതിൽ കാര്യമില്ല എന്ന ഭാവമായിരുന്നു. കാരണം, ഇത് വെറുമൊരു കച്ചവട സംഘംമാത്രമാണ്. ഇവിടെയുള്ള സൈനികർ, ഈ കച്ചവട കേന്ദ്രത്തിന്റേയും, ഉരുപ്പടികളുടേയും സംരക്ഷണം നൽകാൻ നിയമിക്കപ്പെട്ടവരാണ്. ഒരു സൈനിക ആക്രമണത്തിന് ഉള്ളതല്ല ആവർ. മാത്രവുമല്ല ഇവർക്കാർക്കും തന്നെ യുദ്ധം ചെയ്തുള്ള കാര്യമായ അനുഭവജ്ഞാനമുള്ളവരുമല്ല.

എന്നാൽ റോബേട് ക്ളൈവിന് ഇന്ത്യൻ ഉപദ്വീപിലെ സാമൂഹികാന്തരീക്ഷം നന്നായി അറിയാമായിരുന്നു. ഇവിടെയുള്ള ഏറ്റവും വലിയ സാമൂഹിക സ്വാധീന കോഡ് ബഹുമാനമാണ്. ഇത് നഷ്ടപ്പെട്ടാൽ ഇവിടെ നിലനിൽക്കാൻ ആവില്ല. ചെറിയവനെ ധ്വംസിക്കുകയും വലിയവനെ സേവിക്കുകയും ആണ് ഇവിടുള്ള ഭാഷാ കോഡ്. മാന്യമായ പെരുമാറ്റം, വിനയം തുടങ്ങിയവ വലിയവർ കാണിച്ചാൽ, കാര്യമായ വിലലഭിക്കില്ല. മറിച്ച്, വലിയവർ ഞെട്ടിച്ച് പെരുമാറേണം ശത്രുവിനെ നിലം പരിശാക്കണം. വലിയ വലിയ കഥകൾ ജനങ്ങൾ പറഞ്ഞ് പരത്തേണം. എന്നാൽ കാര്യങ്ങൾ സുരക്ഷിതമാണ്.

കൽക്കട്ടയിൽ തോറ്റ് തുന്നംപാറിയ കഥയാണ് ഇനി ആർക്കോട്ടിൽ പരക്കുക. ഇത് പരന്നാൽ പിന്നെ ഇങ്ഗ്ളിഷ് കച്ചവട സംരംഭങ്ങൾക്ക് യാതോരു വിലയും ലഭിക്കില്ല. ജനം താഴ്ത്തിയുള്ള വാക്കുകൾ ഉപയോഗിച്ച് തുടങ്ങും. അതോടെ കച്ചവടം തന്നെ നിന്നുപോകും. ജീവാപായവും സംഭവിക്കാം.

റോബേട് ക്ളൈവിന്റെ അഭിപ്രായത്തോട് പലരും യോജിച്ചു. കാറ്റും കോളും നിറഞ്ഞ് നിൽക്കുന്ന ബെങ്ഗോൾ ഉൾക്കടലിലൂടെ മൂന്ന് പായക്കപ്പലുകളിൽ റോബേട് ക്ളൈവിന്റെ നേതൃത്വത്തിൽ കൽക്കട്ടയിലേക്ക് പോകാൻ തീരുമാനിച്ചു. 2000ത്തോളം പ്രാദേശിക യോദ്ധാക്കളും, 700ത്തോളം ഇങ്ഗ്ളിഷ് ജനതയും. ഇവിടെ മനസ്സിലാക്കേണ്ടത്, ഇങ്ങിനെയൊരു അതി സാഹസികമായ ഉദ്യമത്തിന് ലോകത്തിൽ അന്ന് മുതിരാൻ കെൽപ്പുള്ള സാധാരണക്കാരായ ജനങ്ങൾ ഇങ്ഗ്ളിഷുകാർമാത്രമായിരിക്കും. ഇങ്ഗ്ളിഷ് നേതൃത്വത്തിന് കീഴിൽ അണിനിരക്കാൻ ഇന്ത്യൻ ഉപദ്വീപിലെ പൊതുജനത്തിന് താൽപ്പര്യവുമുണ്ടായിരുന്നു. കാരണം, ഏറ്റവുംകുറഞ്ഞത്, വ്യക്തിത്വ വളർച്ച സംഭവിക്കും എന്നത് തന്നെ.

കൽക്കട്ടയിൽ അപ്പോഴേക്കും ഫ്രഞ്ച് അധികാരത്തിൽ അകപ്പെട്ടിരുന്ന പഴയ ഇങ്ഗ്ളിഷ് കച്ചവടകേന്ദ്രത്തിൽ യാതോരു സുരക്ഷാ പ്രശ്നങ്ങളും ഉണ്ടായിരുന്നില്ല. കാരണം, ആക്രമണം വരേണ്ടത് കടലിലൂടെ. അത് മെഡ്രാസിലിൽ നിന്നും മാത്രമെ വരാൻ പറ്റുള്ളു. എന്നാൽ ബെങ്ഗോൾ ഉൾക്കടലിലൂടെ ഇങ്ങിനെയൊരു കാര്യം ലോകത്ത് യതോരു സാധാരണ പൗരന്മാരും തന്നെ ചെയ്യുമെന്ന് കരുതാൻ ആകില്ല. എന്നാൽ ഇങ്ഗ്ളിഷുകാരുടെ പ്രാചീന പാരമ്പര്യം തന്നെ കടലിൽ അവരെ ആർക്കും തോൽപ്പിക്കാൻ ആകില്ല എന്നതായിരുന്നു. ഇത് നെപ്പോളിയൻ പോലും അറിഞ്ഞകാര്യമാണ്.

ജാൻവരി 2, 1757 ന് പെട്ടന്ന് ഫ്രഞ്ച് കച്ചവട കേന്ദ്രത്തിലേക്ക് മൂന്ന് കപ്പലുകൾ അടുക്കുന്നു. വെറും അരമണിക്കൂറിനുള്ളിൽ ഫ്രഞ്ചുകാർ കൈവശപ്പെടുത്തിയിരുന്ന കച്ചവട കേന്ദ്രം ഇങ്ഗ്ളിഷുകാരുടെ കൈകളിൽ തിരിച്ച് വരുന്നു.

റോബേട് ക്ളൈവ് വീണ്ടും ഇന്ദ്രജാലക്കാരനെ പോലെ വിജയം വരിച്ചു. ആർക്കും ഇങ്ങിനെയൊരു ധിക്കാരപരമായ നീക്കം പ്രതീക്ഷിക്കാനായില്ല എന്നതാണ് വസ്തവം.

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

കൂടെയുണ്ടായിരുന്നവരിൽ ഭൂരിപക്ഷവും ഇങ്ഗ്ളീഷ് നേതൃത്വത്തോട് സ്നേഹം നൽകിയിരുന്ന മെഡ്രാസിലെയും അടുത്തുള്ള രാജ്യങ്ങളിലേയും പ്രാദേശികരായ യോദ്ധാക്കളായിരുന്നു.

ഈ തിരിച്ചുപിടിക്കലോടെ കാര്യങ്ങൾ ഒരു വൻ യുദ്ധത്തിലേക്ക് നീങ്ങുകയാണ് എന്ന് ഏവർക്കും മനസ്സിലാക്കാൻ പറ്റുന്ന കാര്യമായിരുന്നു. കാരണം, രാജ്യം ഭരിക്കുന്നത് മുഗൾ നവാബായ സിറാജുൾ ദൗളയാണ്. ഇയാൾ ധീരനും, വീരനും ഒക്കെയാകാം. എന്നാൽ മനസ്സിൽ സമനിലനൽക്കാത്ത സാമൂഹികാന്തരീക്ഷത്തിൽ കുടുങ്ങിക്കിടക്കുന്ന വ്യക്തിയാണ്. വാക്കുകളിലെ താഴെക്കും മുകളിലേക്കും ഉള്ള വലികൾ അയാളേയും, അയാളുടെ ചുറ്റും ജീവിക്കുന്ന ഏവരേയും ബാധിക്കും. ചതിയും പാരയും, പിന്നിൽനിന്ന് കുത്തും നിശ്ചയമായും ഉള്ള സാമൂഹിക അവസ്ഥയാണ്. ദൗളയെ കുറ്റം പറയാൻ ആവില്ലതന്നെ. മാത്രവുമല്ല, ഇയാളെ തെറ്റിധരിപ്പിക്കാനും വഴിതെറ്റിക്കാനും നവാബിന്റെ കുടുംബത്തിൽ ഫ്രഞ്ചുകാർ നുഴഞ്ഞ് കയറിയിട്ടുമുണ്ട്. ഫ്രഞ്ചുകാരെ വിശ്വസിക്കാൻ കൊള്ളില്ലെന്നും അവരെ അകറ്റിനിർത്തേണ്ടതാണ് എന്നും തിരുവിതാംകൂർ രാജാവായ മാർത്താണ്ഡവർമ്മവരെ പറഞ്ഞിട്ടുണ്ട്.

ദൗളയുടെ മുഖ്യ സേനാനായകർ സവർണ്ണ ഹിന്ദുക്കളായിരുന്നു. അതെ സമയം ദൗളയെ ഏറ്റവും അധികം സഹായിക്കേണ്ടുന്ന അമ്മാവനായ മിർ ജാഫർ, പിന്നിൽ നിന്നും കുത്തുന്നുണ്ട് എന്ന സൂചന സിറാജുൾ ദൗളയ്ക്ക് വിവരം കിട്ടിയിരുന്നു. ചെറുപ്രായക്കാരനായ ദൗള അമ്മാവന്റെ അടുത്ത് പോയി വിലാപസ്വരത്തിൽ, അങ്ങിനെചെയ്യരുത് എന്ന്വരെ പറഞ്ഞിരുന്നു എന്നാണ് തോന്നുന്നത്. അത്രയക്ക്, പിന്നിൽ നിന്നും കുത്ത് ദൗളയെന്ന ചെറുപ്രായക്കാരന് അനുഭവപ്പെട്ടിരുന്നു. ഇതിൽ റോബേട് ക്ളൈവിനെയാണ് പലരും കുറ്റപ്പെടുത്തുന്നത്. മിർ ജാഫർ, ദൗളയെ ചതിച്ചത് റോബേട് ക്ളൈവ് വശത്താക്കിയത് കൊണ്ടാണ് എന്നാണ് ആരോപണം. ഇങ്ങിനെ ആരോപിക്കുന്ന അമിത വിവരമുള്ളവർക്ക് ഫ്യൂഡൽ ഭാഷാകോഡുകൾ വളർത്തുന്ന ചതിക്കാനുള്ള വികാരത്തെക്കുറിച്ച് അവരുടെ വിഡ്ഢി പാഠപുസ്തകങ്ങളിൽ വായിച്ച് പഠിക്കാൻ ആയിട്ടുണ്ടാവില്ല.

പ്ളാസി യുദ്ധത്തെക്കുറിച്ച് ആധികാരികമായ വിവരങ്ങളോടെ പലരും ഇന്ന് പല വെബ്സൈറ്റുകളിലും എഴുതുന്നുണ്ട്. ആധികാരികമായ ഭാഷ്യങ്ങളായത് കൊണ്ടും, അവ ഇങ്ഗ്ളീഷ് പക്ഷത്തെ പരസ്യമായോ, പരോക്ഷമായോ അവഹേളിക്കുന്നതുമാകയാൽ, പൊതുവായി ഇവയ്ക്ക് ആധികാരികതകൂടും. കാരണം, ഇങ്ഗ്ളീഷ് പക്ഷം തെമ്മാടികളും, ക്രൂരന്മാരും, തട്ടിപ്പുകാരും, പിടിച്ചുപറിക്കാരും മറ്റുമായതിനാലാണ്, ഇന്ത്യൻ ഉപദ്വീപിൽ വന്ന ഏതാനും ഇങ്ഗ്ളീഷുകാർക്ക് ഈ വൻ ഉപഭൂഖണ്ഡത്തെ കൈവശപ്പെടുത്താൻ ആയത് എന്നത് വിശ്വസിക്കാനാവുന്നകാര്യമാണ്. കാരണം, ഇങ്ങിനെയാണ് ഇന്ന് ഇന്ത്യയിൽ കാര്യങ്ങൾ വിജത്തിലേക്ക് എത്തിക്കുന്നത്. അല്ലാതെ, മാന്യമായി പെരുമാറിയും, ജനങ്ങളെ ഉന്നത നിലവാരങ്ങളിലേക്ക് എത്തിച്ചും അല്ല ആരും തന്നെ ഇവിടങ്ങളിൽ അധികാരത്തിലേക്ക് ഉയരുന്നത്.

പ്ളാസിയുദ്ധം എന്ന് പറയുന്നത് യഥാർത്ഥത്തിൽ ഒരു യുദ്ധമായരുന്നോ എന്ന് പറയാനാവില്ല. കാരണം, അത്രയ്ക്ക് ഹ്രസ്വമായ ഒരു ആക്രമണം മാത്രമായിരുന്നു അന്ന് നടന്നത്. അതിന് പിന്നോടിയായ് പല കാര്യങ്ങളും നടന്നിരുന്നെങ്കിലും.

റോബേട് ക്ളൈവ് കൽക്കട്ടയിൽ ഇങ്ഗ്ളീഷ് കച്ചവട കേന്ദ്രം തിരിച്ച് പിടിച്ചതോട് കൂടി, ഒരു വൻയുദ്ധത്തിനുള്ള തയ്യാറെടുപ്പിൽ തന്നെയായിരുന്നു. കാരണം, പ്രാദേശികമായി ജനങ്ങൾ കാണുന്നത്, മുഗൾ രാജാക്കന്മാരുടെ നാവാബിനോടാണ് ഏറ്റ്മുട്ടുന്നതായിട്ടാണ്.

രണ്ട് കൂട്ടരും ഏതാനും ദിവസങ്ങൾ യുദ്ധത്തിനുള്ള ഒരുക്കങ്ങളിൽ മുഴുകിയിരുന്നു. നദിയുടെ ഒരു വശത്ത് റോബേട് ക്ളൈവിന്റെ പക്ഷം തമ്പടിച്ചു. മറുവശത്ത് മുഗൾപക്ഷ സൈന്യവും. അതിൽ 30000 സൈനികരും, അവരുടെ കൂടാരങ്ങളും ശുചിത്വ സംവിധാനങ്ങൾ ഒരുക്കുന്ന അടിമകളും, അനവധി ജന്മിപ്രഭുക്കളുടെ ആനന്ദത്തിനായുള്ള നർത്തകരായ പെൺകുട്ടികളും മറ്റും അടങ്ങിയിരുന്നു. രാത്രിയുടെ അന്ത്യയാമങ്ങൾവരെ ഇവരുടെ നൃത്തവും മറ്റ് വിനോദങ്ങളും നടന്നുകൊണ്ടിരിക്കും.

ഈ നൃത്തങ്ങളുടേയും, മറ്റ് ആഘോഷങ്ങളുടേയും ഒച്ചയും ആർപ്പും കേട്ട് കൊണ്ട് ഇങ്ങേക്കരയിൽ റോബേട് ക്ളൈവിന്റെ സൈന്യവും നിലയുറപ്പിച്ചു. ഈ പക്ഷത്ത്, ഇങ്ഗ്ളീഷ് നേതൃത്വത്തിൽ വിശ്വാസമർപ്പിച്ച് അടിയുറച്ച് നിന്നവരിൽ ഭൂരിപക്ഷവും ഇന്ത്യൻ ഉപദ്വീപിന്റെ തെക്കൻ പ്രദേശങ്ങളിലെ യോദ്ധാക്കളായിരുന്നു. എല്ലാവരേയും എണ്ണിയാൽ 3000 പേർ വരില്ല.

പിറ്റേന്ന് നിശ്ചയമായും മുഗൾ പട ആക്രമിക്കും എന്ന വിവരം റോബേട് ക്ളൈവിന്റെ പക്ഷത്തിന് ലഭിച്ചു. പ്രശ്നം ഗുരുതരമാണ്. 30000 പേർ ഉള്ള മുഗൾ പട റോബേട ക്ളൈവിന്റെ 3000 പേരെ നിശ്ചയമായും അടിച്ച് തമർത്തും. അതിന് ശേഷം റോബേട് ക്ളൈവിനെയും മറ്റ് ഇങ്ഗ്ളീഷുകാരെയും പോരാത്തതിന് അവരോട് കൂറ് കാണിച്ച പ്രാദേശിക പോരാളികളേയും, കൈയ്യും മറ്റ് ശാരീരിക അവയവങ്ങളും വെട്ടിമുറിച്ച്, അടിമകളാക്കും. റോബേട് ക്ളൈവിനെ കൈയ്യിൽ കിട്ടിയാൽ, അവർ ഒരു അടിമ

വേലക്കാരനായി ജീവിപ്പിക്കും. ഇപ്പറഞ്ഞ കാര്യങ്ങൾ മറ്റ് പല ഇങ്ഗ്ളീഷുകാർക്കും സംഭവിച്ചിട്ടുണ്ട്. പ്രാദേശിക ഭാഷകൾ പഠിപ്പിക്കുകയും, അവരെ നീ, എടാ, ചെക്കാ, ചെറുക്കാ, അവൻ, അവറ്റകൾ തുടങ്ങിയ വാക്കുകളിലൂടെ, സാമൂഹികമായി അധമത്വത്തിലേക്ക് നയിക്കും. ഇങ്ങിനെ സംഭവിച്ചാൽ റോബേർട് ക്ളൈവിന്റെ മുഖഭാവം തന്നെ ഒരു താഴ്ന്ന ഇന്ത്യൻ വേലക്കാരന്റേതാകും, ഏതാനും വർഷങ്ങൾക്ക് ശേഷം.

യുദ്ധം ചെയ്യണമോ, അല്ലെങ്കിൽ തിരിച്ച് വന്നവഴിക്ക് പോകണമോ? റോബേർട് ക്ളൈവ് എന്ന ചെറുപ്പക്കാരനായ ഇങ്ഗ്ളീഷുകാരൻ വല്ലാതെ വ്യാകുലപ്പെട്ടിട്ടുണ്ടാകാം. അന്ന് രാത്രി ക്ളൈവ് ഒരു Council of War വിളിച്ചുകൂട്ടി. യുദ്ധത്തിന് മുന്നോടിയായ് കാര്യങ്ങൾ ചർച്ചചെയ്യാനുള്ള ഓഫീസർമാരുടെ ഒരു ഒത്ത്കൂടലാണ് ഇത്. ഓഫീസർമാരിൽ പലരും ക്ളൈവിനേക്കാൾ പ്രായം ഉള്ളവർ. ഒന്ന് രണ്ട് പേർക്കെങ്കിലും യുദ്ധപരിചയമുള്ളവരും. ക്ളൈവാണെങ്കിൽ ചെറുപ്രായക്കാരൻ. പോരാത്തതിന് യുദ്ധം ചെയ്തുള്ള കാര്യമായ വിവരവുമില്ലാത്ത ആൾ. എന്നാൽ പ്രാദേശിക പോരാളികൾ ആരാധനാ മനോഭാവത്തിൽ കാണുന്ന വ്യക്തി.

3000 പേർ 30000 പേരെ തോൽപ്പിച്ച യുദ്ധത്തിന്റെ ചരിത്രം ഉണ്ടോ എന്ന് അറിയില്ല. ഇത് സാധ്യമായ കാര്യമല്ല. ഓഫീസർമാരിൽ പലരും ഇക്കാര്യം റോബേർട് ക്ളൈവിനെ അറിയിച്ചു. അവരുടെ അഭിപ്രായത്തിൽ ഏറ്റവും നല്ല പരിപാടി, മെല്ലെ വന്ന കപ്പലിലേക്ക് കയറുക, രാത്രിയുടെ മറവിൽ. എന്നിട്ട് തിരിച്ച് മെഡ്രാസിലേക്ക് പോകുക. അസാധ്യമായ ഉദ്യമത്തിൽ നിന്നും പന്തിരിയുന്നത് വിവേകമാണ്. ഭീരുത്വമല്ല.

ക്ളൈവിന്റെ മനസ്സും കുറച്ചുനേരത്തേക്ക് ചാഞ്ചലപ്പെട്ടു. കാരണം, മുന്നിൽ നിൽക്കുന്നത് ഗുരുതരമായ പ്രശ്നങ്ങളിലേക്ക് നയിക്കുന്ന കാര്യങ്ങളാണ്. മുഗൾപ്പട തന്റെ കൂടെയുള്ള 3000 പേരെ അടിച്ച് തമർത്തിയാൽ, തിരിച്ച് ആരും തന്നെ പോകുന്നതായിരിക്കില്ല. എല്ലാവരും അവിടെ വച്ച് നശിക്കും. മരണത്താലും, അല്ലാതെയും.

റോബേർട് ക്ളൈവ് കുറച്ച് നേരം സ്വന്തം മുറിക്കകത്ത് ഇരുന്നു. പലതും ആലോചിച്ചു. ഇങ്ഗ്ളീഷുകാർക്ക് യാതോരു കാരണത്താലും അറിയാൻ പറ്റാത്ത ചിലകാര്യങ്ങൾ കൂടി ക്ളൈവിന്റെ മനസ്സിലൂടെ പോയിട്ടുണ്ടാകാം. താൻ പരാജിതനായി മെഡ്രാസിൽ തിരിച്ച് വന്നാലുള്ള അവസ്ഥ. ചെറുപ്രായം. പരാജിതൻ. അപ്രാപ്തൻ. തമിഴ് ഭാഷയിൽ വീരന് നൽകുന്ന പെരിയോർകൾ എന്ന വാക്കിന്റെ രൂപത്തിൽ നിന്നും തികച്ചും വ്യത്യസ്തമായ വാക്കാണ് പരാജിതന് നൽകുക. വെറും ഇളിഭ്യനും, പൊട്ടനും, ചെക്കനും, ചെറുക്കനും മറ്റുമായ നിർവ്വചനം ഒരോ പരാമർശത്തിലും വിടാതെ നിലനിൽക്കും.

ഇന്ത്യൻ ഉപദ്വീപിലെ ഫ്യൂഡൽ ഭാഷകളിൽ ബഹുമാനം നഷ്ടമായാൽ, പിന്നെ ജീവിക്കാതിരിക്കലാണ് നല്ലത്. പലരും ആത്മഹത്യചെയ്തിട്ടുണ്ട്, ഇക്കാരണത്താൽതന്നെ.

ഇങ്ങിനെ നോക്കുമ്പോൾ, വിജയ സാധ്യത കുറവുള്ള അവസരത്തിൽ സാധാരണ ഇങ്ഗ്ളീഷുകാർ ചെയ്യാറുള്ള തന്ത്രപരമായ പിന്മാറ്റം (Strategic withdrawal) ഇവിടെ നടപ്പില്ല. കാരണം, ഇങ്ങിനെയുള്ള ഒരു ഏർപ്പാട് ഫ്യൂഡൽ ഭാഷാകോഡുകളിൽ കോഡുചെയ്യാനാകില്ല. അവൻ തോറ്റ്തുന്നംപാറിയവൻ എന്ന് ആലേഖനം ചെയ്യപ്പെടും. *അവന്റെ* കൂടെ ആരും നിൽക്കില്ല. എല്ലാവരും *അദ്ദേഹത്തിന്റെ* കൂടെയെ നിൽക്കുകയുള്ളു.

റോബേർട് ക്ളൈവിന് ഇന്ത്യൻ ഉപദ്വീപിലെ ഫ്യൂഡൽ ഭാഷകൾ സംസാരിക്കാൻ പരിചയമില്ലെങ്കിലും, അവയ്ക്ക് നൽകാൻ പറ്റുന്ന ഭയാനകമായ മാനസികവും സാമൂഹികവുമായ ആഘാതത്തെക്കുറിച്ച് അറിവുണ്ടായിരുന്നു എന്ന് അനുമാനിക്കുന്നതിൽ യാതോരു തെറ്റുമില്ല.

30 മിനിറ്റോളം ഇത്യാദി ചിന്തകളിൽ മുഴികിയിരുന്ന ക്ളൈവ് തിരിച്ച് വന്ന് ഓഫിസർമാരോട് ഇങ്ങിനെ പറഞ്ഞു: ഇത് ഒരു കൽപ്പനയാണ്. യുദ്ധം അതിരാവിലെ ആരംഭിക്കും. ആക്രമണത്തിനുള്ള തയ്യാറെടുത്തോളൂ. (This is an order. The batte starts at ...... Prepare for attack!). സൈനിക കൽപ്പനയാണ് ലഭിച്ചിരിക്കുന്നത്. യാതോരു രീതിയിലും ലംഘിക്കപ്പെടാൻ പറ്റില്ല.

അതിരാവിലെ ഇന്ത്യൻ ഉപദ്വീപിലെ യോദ്ധാക്കൾ നദിയുടെ വിദൂരഭാഗങ്ങളിലൂടെ അപ്പുറം കടന്നു. കൂരാക്കൂരിരുട്ടിൽ മുഗൾപടയുടെ കൂടാരങ്ങളിലേക്ക് ഇരച്ച് കയറി. മറുവശത്ത് നിന്ന് പീരങ്കിയുടെ വെടി ശബ്ദം ആകാശത്തെ വിറപ്പിച്ചു. മുഗൾകൂടാരങ്ങളിൽ നിന്നിരുന്ന ആനകൾ വിരണ്ടോടി. എല്ലാവരും ആർപ്പുവിളിച്ചു. ആരാണ് ശത്രുവെന്ന് അറിയാത്ത അവസ്ഥ. കാരണം വെളിച്ചമില്ല. സിറാജുൾ ദൗളയുടെ പട പലദിക്കിലും ഓടി. നേരം വെളുത്തപ്പോഴേക്കും, മുഗൾപടയുടെ കൂടാരങ്ങളിൽ കുറേ ചെരുപ്പുകളും മറ്റും മാത്രം ബാക്കിയായി. ആളുകളെകാണാനില്ല. തുടർന്നുള്ള ദിനത്തിൽ ഫ്രഞ്ചുകാർ യുദ്ധത്തിന്റെ ഗതിമാറ്റാൻ ശ്രമിച്ചെങ്കിലും, അവർക്കും പിടിച്ചിനിൽക്കാനായില്ല. അവരുടെ ഭാഷയും ഫ്യൂഡൽ ചുവയുള്ളതാണ് എന്ന് ഓർക്കുക.

വീണ്ടും റോബേട് ക്ളൈവ് അതീവ ധിക്കാരത്തോട് കൂടി പ്രവർത്തിച്ച്, വിജയം വരിച്ചു. കാരണം, ഇത്രയും ചെറിയൊരു പടയെ ഉപയോഗിച്ച് ഇത്രയും വലിയൊരു സൈനിക ബലത്തെ ആക്രമിക്കാൻ ആരും തയ്യാറാകും എന്നു കരുതിയിരിക്കില്ല. എന്നാൽ റോബേട് ക്ളൈവിന്റെ കഴിവിൽ വിശ്വാസമർപ്പിച്ച പ്രാദേശിക യോദ്ധാക്കളുടെ കണക്കുകൂട്ടലും പാഴായില്ല.





Sir Charles D'Oyly (1781–1845) കൽക്കട്ടയുടെ ചിത്രം വരച്ചതിൽ നിന്നും ഒന്നാണ് ഇത്. ഈ ചിത്രത്തിൽ കാണുന്ന ഇടത്തിന് തൊട്ടടുത്തുള്ള ഒരു തെരുവിലായിരുന്നു റോബേട് ക്ളൈവ് താമസിച്ചിരുന്നത്. ഈ തെരുവിന്റെ പേര് **ക്ളൈവ് സ്ട്രീറ്റ്** [Clive Street] എന്നായി പിന്നീട് അറിയപ്പെട്ടിരുന്നു. എന്നാൽ കൽക്കട്ടയെ പുതുതായി സ്ഥാപതിമായ ഇന്ത്യാരാജ്യത്തിന്റ ഭാഗമാക്കിയപ്പോൾ, ഈ തെരുവിന്റെ പേര് നേതാജി സുഭാഷ് സ്ട്രീറ്റ് എന്നായി മാറ്റി. ഇതിൽ പല വിധ വിരോധാഭാസവും ഉണ്ട്. ഒന്ന് മറ്റൊരു വ്യക്തിയുടെ പേരിൽ അറിയപ്പെട്ടിരുന്ന സ്ഥലത്തെ വേറൊരു വ്യക്തിയുടെ പേരിലേക്ക് മാറ്റുന്നത് ഒരു സെക്കൻഡ് ഹാൻഡ് വസ്തു കിട്ടുന്നതിന്റെ പ്രതീതയാണ് ജനിപ്പിക്കുക. മാത്രവുമല്ല ഈ പേര് മാറ്റുന്ന അവസരത്തിലും സുഭാഷ്, റഷ്യൻ ജയിലിൽ കിടന്ന് നരകിക്കുകയായിരുന്നു എന്ന വിവരം നെഹ്റുവിന് അറിയില്ല എന്ന് ധ്വനിയും ഇതിൽ ഉണ്ട്.

# കേരള ചരിത്രം

ചരിത്ര വാസ്തവങ്ങൾ ആർക്കും രുചികരമല്ല

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

ഇന്ത്യൻ ഉപദ്വീപിൽ എല്ലായിടത്തും ഉള്ളത് പോലെ, കേരളത്തിലും ജനസമൂഹങ്ങളും, വ്യത്യസ്തജാതിക്കാരും അവരുടെ പാരമ്പര്യമഹിമകൾ വിളിച്ച് പറഞ്ഞ്കൊണ്ടിരിക്കും. ഇതിൽ വലിയ അത്ഭുതത്തിന്റെ കാര്യം ഇല്ലതന്നെ. ആളുകൾ തങ്ങളുടെ ബന്ധുക്കളിൽ വലിയ നിലവാരമുള്ളവരെക്കുറിച്ച് എല്ലായിടത്തും പരാമർശിക്കുകയും സൂചിപ്പിച്ച് പറയുകയും ചെയ്യും. കാരണം, വലിയവർ അദ്ദേഹവും, അവരും, (മലബാർ ഭാഷയിൽ: ഓര്) മറ്റുമാണ്. എന്നാൽ സാമൂഹികമായി താഴ്ന്ന നിലവാരമുള്ള ബന്ധുജനത്തിനെക്കുറിച്ച് പരാമർശിക്കാൻ മനഃപ്രയാസമനുഭവപ്പെടും. കാരണം, താഴെയുള്ളവർ അവനും, അവളും (മലബാർ ഭാഷയിൽ: ഓനും, ഓളും) മറ്റുമാണ്. വാക്കുകളിലെ മൂല്യത്തകർച്ചയുള്ള കോഡുകൾ ആളുകളെ ബാധിക്കുന്നത് ഏവർക്കും ഭയം നൽകും. ഇക്കാരണത്താൽതന്നെ ഇന്ത്യൻ സാമൂഹിക വാഗ്വാദങ്ങളിലെല്ലാംതന്നെ, വീമ്പിളക്കലുകളുടെ ഒരു പ്രളയമാണ്. ആർക്കും തന്നെ തങ്ങൾ പണ്ട് കാലങ്ങളിൽ സാമൂഹികമായി ഇത്യാദി പ്രശ്നങ്ങൾ അനുഭവിച്ചവരാണ് എന്നും, എന്നാൽ ഇന്ന് ആ ദുരവസ്ഥയിൽ നിന്നും പുറത്ത് കടന്നിട്ടുണ്ട് എന്നും പറയാനുള്ള ചങ്കൂറ്റമില്ലതന്നെ. പണ്ട് ഞങ്ങൾ മാഹാന്മാരായിരുന്നു. ഇങ്ഗ്ളീഷുകാർവന്ന് ഞങ്ങളുടെ പിതാമഹന്മാരെ പറ്റിച്ച്, അടിമപ്പെടുത്തിയതാണ് എന്ന ശുദ്ധ വിഢ്ഢിത്തമാണ് ഏവരും യാതോരു കൂസലുമില്ലാതെ ഉരുവിടുക. ഇതാവട്ടെ ശുദ്ധ നുണയുമാണ്.

ഇത്രയും പറഞ്ഞ്കൊണ്ട് തിരുവിതാംകൂറിലെ ഈഴവരുടെ കാര്യത്തിലേക്ക് നീങ്ങാം. ഈ എഴുത്തുകാരന് ചരിത്രപരമായി ഇവരെക്കുറിച്ച് അറിവില്ല. എന്നാൽ സ്വന്തമായതും കരുതിക്കൂട്ടിയുള്ളതല്ലാത്തതുമായ പലവിധ നിരീക്ഷണങ്ങളുടെ അടിസ്ഥാനത്തിൽ തോന്നിയിട്ടുള്ള കാര്യങ്ങളാണ് ഇവിടെ കുറിക്കാൻ പോകുന്നത്.

വടക്കേ മലബാറിൽ നിന്നും 1970ൽ മാതാപിതാക്കളിൽ ഒരാളോടൊപ്പം തിരുവിതാംകൂറിലേക്ക് താമസം മാറ്റിയപ്പോഴാണ്, ഇങ്ങിനെയൊരു ജാതിക്കാരെക്കുറിച്ച് ആദ്യമായി വിവരം കുടുംബക്കാരിൽ ലഭിച്ചത് എന്നാണ് തോന്നിയത്. അന്ന് ട്രാവൻകൂർ-കൊച്ചിൻ (തിരുകൊച്ചി) പ്രദേശം മലബാറുകാർക്ക്, പ്രത്യേകിച്ചും വടക്കൻ മലബാറുകാർക്ക്, തികച്ചും അപരിചിതവും, അന്യദേശവുമായിരുന്നു. മലയാളം ഭാഷ വടക്കൻ മലബാറിലേക്ക് ഇങ്ഗ്ളീഷ് ഭരണകാലത്ത് തന്നെ തിരുവിതാംകൂറിൽ നിന്നും വന്ന അദ്ധ്യാപകർ പ്രാദേശിക ഔപചാരികഭാഷയായി പ്രചരിപ്പിച്ചിരുന്നതിനാൽ ഭാഷാ പ്രശ്നം കാര്യമായുണ്ടായിരുന്നില്ല.

ഈഴവർ ഈഴം ദ്വീപുകളിൽ (Ceylon:ഇന്നത്തെ ശ്രീലങ്ക)നിന്നും പ്രാചീനകാലത്ത് വന്നവരാണ് എന്ന് ചില പുസ്തകങ്ങളിൽ സൂചിപ്പിച്ച് കാണുന്നു. ഇത് ശരിയാണോ തെറ്റാണോ എന്ന് അറിയില്ല. എന്നാൽ, എവിടെ നിന്നും വന്നവരാണെങ്കിലും, തിരുവിതാംകൂർ പ്രദേശത്ത് വന്ന് താമസിച്ചപ്പോൾ, ഭാഷാപരമായി അധമസ്ഥാനത്താണ് ഇവരെ ബ്രാഹ്മണരും, മലയാള ശൂദ്രരും (നായന്മാരും) സ്ഥാപിച്ചത്. ഇങ്ങിനെ സംഭവിച്ചതിൽ പ്രാദേശിക ഭാഷാ കോഡുകളിലെ ഫ്യൂഡൽ സ്വഭാവവും, ഈ വന്നവർക്ക് ചെയ്യാൻ നൽകിയ തൊഴിലിനും കാര്യമായ പങ്കുണ്ടാവും. തിരുവിതാംകൂറിലെ പഴയകാല ഭാഷ തമിഴായിരുന്നു. ഇതിൽ, കായിക തൊഴിൽ ചെയ്യുന്നവരെ തരംതാഴ്ത്തിത്തന്നെയാണ് സ്ഥാപിച്ചിരുന്നത്. ഇങ്ങിനെ തരംതാഴ്ത്തി സ്ഥാപിച്ചില്ലെങ്കിൽ, കായിക തൊഴിൽ ചെയ്യുന്നവർ, മറ്റുള്ളവരെ തരംതാഴ്ത്തും. See-saw പ്രതിഭാസം ഉള്ളവയാണ് ഫ്യൂഡൽ ഭാഷകളിൽ പലതും. ഒരറ്റം താഴുമ്പോൾ മറ്റേയറ്റം ഉയരും.

ആളുകളെ തരംതാഴ്ത്തിവച്ച്, അവരിൽ ആ അധമഭാവം അടിച്ചേൽപ്പിച്ചാൽ, അവർ ആ നിലവാരത്തോട് യോജിച്ച് നിൽക്കും. എന്നാൽ, എപ്പോഴെങ്കിലും, അവരിൽ ഉയർച്ചയുടെ അനുഭവജ്ഞാനം വന്നാൽ കാര്യങ്ങൾ വഷളാകും. അവരിൽ മറ്റൊരുതരത്തിലുള്ള അപകർഷതാബോധം വളരും. ഇങ്ങിനെയുള്ള എന്തോ ഒരുതരം അപകർഷതാബോധം കേരളപ്പിറവി കാലഘട്ടത്തിൽ ഈഴവരിൽ ഉണ്ടായിരുന്നു എന്നാണ് തോന്നുന്നത്. ഇങ്ങിനെയുള്ള അപകർഷതാബോധം മനസ്സിൽ പടരുക, അവർ പാരമ്പര്യമായും ഔദ്യോഗികമായും സാമൂഹികമായി ഉയരങ്ങളിൽ ഉള്ളവരുമായി ഇടപഴകുമ്പോളാണ് വരിക. തങ്ങൾ എല്ലാംകൊണ്ടും ഉയർന്നവരോട് തുല്ല്യതയുള്ളവരാണ് എന്നും, എന്നാൽ മറുവശത്തുള്ളവർ അത് അംഗീകരിക്കുന്നില്ലായെന്നും ഉള്ള ഒരു അനുഭവവും തോന്നലും. ഇത് സൃഷ്ടിക്കുന്നത് മുഖ്യമായും ഭാഷാകോഡുകളിലെ ഉച്ചനീചത്വമാണ്.

ഈഴവരിൽ തന്നെയോ, അല്ലെങ്കിൽ അവരോട് അടുപ്പമുള്ളതോ ആയ മറ്റ് ചില ജാതിക്കാരും ഉണ്ടായിരുന്നു. ചൊവ്വൻ, ഷാണർ തുടങ്ങിയവർ ഇക്കൂട്ടരിൽ പെടുന്നു. എന്നാൽ ഇവരിൽതന്നെ തമ്മിൽ അയിത്തങ്ങളും, ഉച്ചനീചത്വ ഭാവങ്ങളും ഉണ്ടായിരുന്നു. Native Life in Travancoreൽ Rev. Samuel Mateers ഇങ്ങിനെ ഒരു സംഭവവികാസത്തെക്കുറിച്ച് സൂചിപ്പിക്കുന്നുണ്ട്:

> The Panars, or tailors of Travancore, pretend to be Sudras, but are repudiated by the latter. Between the Pariahs and the Pallars of



NextPage
Connect to the Internet & Click on the specific buttons, to open the respective webpages connected to these districts in Kerala.
Kazargode Cannanore Wynad Calicut Malappuram Palghat Trichur Ernakulam Idikki Pa'namthitta Kottayam Alleppy Quilon Trivandrum

Tinnevelley there is an unsettled dispute respecting precedence; as also between the Shanars and the Ilavars of Travancore, a moot question which, we fancy, must be decided differently in the north and in the south.

ഷാണന്മാരും, ഈഴവരും തമ്മിലാണ് മത്സരം. ഈ പ്രശ്നത്തെ ഇങ്ങിനെ ചിത്രീകരിക്കാം. മലയാളത്തിൽ പ്രവർത്തിക്കുന്ന ഒരു വലിയ വാണിജ്യ സ്ഥാപനം. ഇതിൽ താഴെക്കിടയിലുള്ള പ്യൂണും, ചായയും മറ്റ് ലഘു ഭക്ഷ്യവസ്ത്തുകളും മറ്റും ജീവനക്കാർക്ക് വിതരണം ചെയ്യുന്ന സേവകനും തമ്മിൽ, തങ്ങളിൽ ആരാണ് മേലുദ്യോഗസ്ഥൻ, കീഴുദ്യോഗസ്ഥൻ എന്നകാര്യത്തിൽ വാഗ്വാദം. കാര്യം നിസ്സാരമായി തോന്നാമെങ്കിലും, ഭാഷ മലയാളമാണ്. സ്ഥാപനത്തിലെ എല്ലാ നിലകളിലും ഉള്ള ജീവനക്കാർ സാർ – നീ, എന്നരീതിയിലും, അദ്ദേഹം – അവൻ എന്ന രീതിയിലും, സംഭാഷണ കോഡുകളിൽ വ്യത്യസ്തമായി നിലയുറിപ്പിച്ചിരിക്കുമ്പോൾ, ഈ രണ്ട് കൂട്ടർക്കിടയിൽ, സ്ഥാപന ഉടമ ആരാണ് ഉയർന്ന ഉദ്യോഗസ്ഥൻ ആരാണ് കീഴുദ്യോഗസ്ഥൻ എന്ന കാര്യത്തിൽ വ്യക്തമായ നിലപാട് എടുക്കാത്തതാണ് പ്രശ്നം. മിക്കപ്പോഴും സ്ഥാപക ഉടമ ഈ താഴേക്കിടയിലുള്ള മേൽസ്ഥാനം – കീഴ്സ്ഥാനം വ്യക്തമാക്കാൻ മുതിരില്ല. ഈ നിലവാരത്തിൽ ഇടപെടാൻ തന്നെ അറപ്പായിരിക്കും.

Native Life in Travancoreൽ, ഷാണർ തമിഴും ഈഴവർ മലയാളവും സംസാരിക്കുന്നവരാണ് എന്ന് സൂചിപ്പിക്കുന്നുണ്ട്. എന്നാൽ ഇങ്ങ്ഗ്ളീഷ് ഭരണകൂടം ബ്യൂട്ടിഷ്-ഇന്ത്യയിൽ സെൻസസ് നടത്തിയത് തിരുവിതാംകൂറിലും നടത്തിയിരുന്നു. ഈ സെൻസസ് ൽ ഈഴവരെ പരവന്മാരോടും, നൂലിയന്മാരോടും, തണ്ടാന്മാരോടും, ഷാണരോടും ഒപ്പം ഗണിക്കപ്പെട്ടതായികാണുന്നതായി രേഖപ്പെടുത്തിയിരിക്കുന്നു.

ഈഴവർ താണജാതിക്കാരിൽ ഏറ്റവും ഉയർന്നവരായും രേഖപ്പെടുത്തിക്കാണുന്നു. ഇവരോടൊപ്പം ഗണിക്കപ്പെടുന്ന എല്ലാജാതിക്കാരുടെയും തുടക്കം ഒരിടത്ത് നിന്നാണ് എന്ന് പറയാനാവില്ല. മറിച്ച് വ്യത്യസ്ത ജനക്കൂട്ടങ്ങൾ തിരുവിതാംകൂറിലെ ഫ്യൂഡൽ ഭാഷകളിൽ അകപ്പെടുകയും, ഒരേ നിലവാരമുള്ള തൊഴിലുകളിൽ ഏർപ്പെടുകയും ചെയ്തപ്പോൾ, സമാനമായ മാനസികവാസ്ഥയും, പൊതുവായ സമൂഹിക അധമത്വത്തിലേക്കും, മറ്റും താഴ്ന്നതായിരിക്കാനാണ് സാധ്യത.

പൊതുവെ പറഞ്ഞാൽ ഈഴവരുടെ ത്വക്കിന്റെ നിറം കറുപ്പാണ് എന്നാണ് കാണപ്പെടുന്നത്. ഇത് പല ഈഴവരിലും ഒരു പ്രത്യേകതരം അപകർഷതാബോധം നൽകിയിട്ടുണ്ടോ എന്ന് വ്യക്തമായി പറയാനാവില്ല. എന്നാൽ ഇന്ത്യൻ ഉപദ്വീപിലെ ആളുകൾക്ക് പൊതുവായി പറഞ്ഞാൽ കറുപ്പ് നിറമുള്ള ത്വക്കിനോട് ചെറുതായെങ്കിലും അവജ്ഞയുണ്ട് എന്ന് നിഷേധിക്കാനാവുമോ എന്ന് അറിയില്ല. ത്വക്കിന് കറുപ്പ് നിറം വെയ്ലത്ത് കൂലിവേലചെയ്യുന്നവരിൽ കാണപ്പെടുന്ന ഒരു പ്രതിഭാസമായതും ഇക്കാര്യത്തിൽ സഹായകരമായ കാര്യമല്ല. കാരണം, കൂലിവേലയെന്നുള്ളത് ഫ്യൂഡൽ ഭാഷാ കോഡുകളിൽ അധമസ്ഥാനം നൽകുന്ന നിർവ്വചനമാണ്.

ഇങ്ങിനെയാണെങ്കിലും, ഈഴവരിൽ ലഘുവായും, സാമാന്യം നന്നായും ത്വക്കിന് വെളുത്ത നിറമുള്ളവരും കാണപ്പെടുന്നുണ്ട്. ഇതിൽ നിന്നും അനുമാനിക്കാവുന്ന ഏറ്റവും കുറഞ്ഞകാര്യം, ഈ ജനക്കൂട്ടത്തിൽ മറ്റ് ജനക്കൂട്ടങ്ങളുടെ രക്തം കലർന്നിട്ടുണ്ട് എന്നതാണ്.

താഴ്ന്ന ജാതിക്കാരാണെങ്കിലും, ശക്തമായ സമൂഹികാടിത്തറയും മറ്റും ഈ ജാതിക്കാരിൽ ഉണ്ടായിരുന്നതായാണ് സൂചന. എന്നാൽ, മാനസികമായും ശാരിരീകമായും എത്രകഴിവുണ്ട് എന്ന് അവകാശപ്പെട്ടിട്ടും വലിയ കാര്യമുണ്ടായിരിക്കില്ല. ബ്രാഹ്മണരുടേയും, വർമ്മമാരുടേയും, ശൂദ്രരുടേയും (നായന്മാരുടേയും) താഴെ ഫ്യൂഡൽ ഭാഷാ കോഡുകൾ ബന്ധനാവസ്ഥയിൽ നിർത്തിയിരിക്കുന്ന ആൾക്കൂട്ടമായിരുന്നു ഈഴവർ. ഇതിനാൽ തന്നെ അവരുടെ ഇടയിലെ ഉയർന്നവർ, അവരിലെ താഴ്മയിൽപ്പെട്ടവരെ അമർത്തിനിർത്തിക്കൊണ്ടാണ്, അവരുടെ സാമൂഹിക നേതൃത്വം നിലയുറപ്പിക്കുക. മാത്രവുമല്ല അവരെക്കാൾ താഴ്ന്നവരായി സ്ഥാപിതമായ ജാതിക്കാരെ നിരന്തരമായും ഇവർ അമർത്തിക്കൊണ്ടിരിക്കും.

ഇതിന് പകരം സംഘടിച്ച് നിന്ന് കൊണ്ട് അവരെക്കാൾ ഉയർന്ന നിലയിലുള്ള ജാതിക്കാരെ മറിച്ചിടാനുള്ള മാനസിക നിലവാരം താഴ്ന്നജാതിക്കാരിൽ ഉണ്ടാവില്ല. കാരണം, ഭാഷാകോഡുകൾ അവരിൽ തമ്മിൽ തമ്മിൽ അറപ്പും, വിദ്വേഷവും, അസൂയയും, മറ്റുമാണ് ജനിപ്പിക്കുക. എന്നാൽ ഇവരുടെയെല്ലാം ഭാഷ കലർപ്പില്ലാത്ത ഇങ്ങ്ഗ്ളിഷായിരുന്നെങ്കിൽ, ഇവരെയാരേയും ആർക്കും അധമത്വത്തിൽ നിർത്താൻ ആവില്ലതന്നെ. ആഫ്രിക്കൻ ഭൂഖണ്ഡത്തിൽ നിന്നും എമെറിക്കൻ ഐക്യനാടുകളിലേക്ക് വിൽക്കപ്പെട്ട കാപ്പിരി അടിമകളുടെ അവസ്ഥ ഇതിന് ഉദാരഹണം മാത്രമാണ്. ഇങ്ങ്ഗ്ളിഷ് പഠിച്ചതോട് കൂടി, അവരിൽ അധമത്വം നിലനിർത്താൻ പ്രയാസമാണ്. താൻ മറ്റെ ആളെക്കാൾ എങ്ങിനെയാണ് തരംതാണ ആളാവുക എന്ന ചോദ്യം മനസ്സിൽ വരും.

എന്നാൽ ഫ്യൂഡൽ ഭാഷകളിൽ അധമസ്ഥാനത്ത് നിർത്തിയിരിക്കുന്ന ഒരു വ്യക്തിക്ക് താൻ തന്റെ മുകളിലുള്ളവരുമായി എങ്ങിനെയാണ് സമനാകുകയെന്ന ചോദ്യമാണ് വരിക. ഇങ്ങിനെയൊരു സമത്വം എല്ലാ രീതിയിലും അസാധ്യമാണ് എന്നാണ് മനസ്സിൽ

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

ഉദിക്കുന്ന ഏറ്റവും കുറഞ്ഞ ചിന്താഗതി.

തിരുവിതാംകൂറിലെ എല്ലാ താഴ്ന്ന ജാതിക്കാർക്കും സാമൂഹികാധമത്വത്തിൽ നിന്നും മോചനം ലഭിച്ചത് മെഡ്രാസ് പ്രസിഡൻസി സ്ഥാപിതമായതോടു കൂടിയാണ്.

തിരുവിതാംകൂർ രാജാവായ മാർത്താണ്ഡവർമ്മ ഇങ്ഗ്ളീഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിക്ക് പൂർണ്ണമായ പിന്തുണയും സ്നേഹവും പ്രഖ്യാപിച്ചതോട് കൂടി, ഇങ്ഗ്ളീഷ് ഭരണ സംസ്കാരങ്ങളുടെ അലയടി തിരുവിതാംകൂറിലും പ്രവേശിച്ചു. തിരുവിതാംകൂറിലെ രാജകുടുംബാംഗങ്ങളുമായി ഇങ്ഗ്ളീഷ് ഉദ്യോഗസ്ഥർക്ക് നല്ല ബന്ധമാണ് ഉണ്ടായിരുന്നതെങ്കിലും, ഈ രാജ്യത്തിലെ ജനസംഖ്യയിൽ ഒരു വലിയ ശതമാനം പേരും സമൂഹികമായ അധമത്വത്തിലാണ് എന്നത്, ഇവരിൽ കാര്യമായ മനഃപ്രയാസം ഉണ്ടാക്കിയിരുന്നു. ഈ സാമൂഹിക തിന്മയെ എങ്ങിനെയാണ് മായ്ച്ച്കളയേണ്ടത് എന്നതിനെക്കുറിച്ച് ഇവർക്ക് യാതോരു എത്തും പിടിയും കിട്ടിയില്ല. ഒരു വൻ ജനക്കൂട്ടത്തിനെ അവരുടെ എതിർപ്പിനെ അവഗണിച്ച് അടിമകളാക്കിവച്ചതാണെങ്കിൽ, അടിമത്വം നിരോധിച്ചാൽ പ്രശ്ന പരിഹാരം വരും. എന്നാൽ, തിരുവിതാംകൂറിൽ യാഥാർത്ഥ്യം ഇങ്ങിനെയായിരുന്നില്ല. സാമൂഹികാധമത്വത്തിൽ നിലയുറപ്പിക്കപ്പെട്ട ഓരോ ജനക്കൂട്ടവും, അതിനോട് യോജിച്ചും, അതിനുള്ളിലെ ബഹുമാന-അവഹേളന കോഡുകൾ ആവാഹിച്ചും സഹകരിച്ചുമാണ് നിലകൊണ്ടത്. ഇതിനാൽ തന്നെ ആരേയും കെട്ടിയിട്ടുള്ളതോ, ചങ്ങലക്കിട്ടിട്ടുള്ളതോ ആയ അടിമത്വമായിരുന്നില്ല തിരുവിതാംകൂറിൽ. ഇതെങ്ങിനെയാണ് സാധ്യമെന്ന് ഇങ്ഗ്ളീഷുകാർക്ക് യഥാർത്ഥത്തിൽ മനസ്സിലായിരുന്നില്ല. ഒരു വ്യക്തി മറ്റൊരാളെ കാണുമ്പോൾ, ബഹുമാന സൂചകമായ വാക്കുകൾ പറയുകയും, മറ്റെയാൾ അയാളോട് അമർത്തുന്നതായ നീ, അവൻ, അവൾ, അവറ്റകൾ തുടങ്ങിയവാക്കുകൾ ഉപയോഗിക്കുമ്പോഴും, സ്വമേധയാ വ്യക്തിത്വ ധ്വംസനവും, അപകർഷതയും, അവഹേളനവും, നിയന്ത്രണവും, ശാരീരിക ഭാഷയിൽ കുനിവും, ബുദ്ധിപരമായ മരവിപ്പും, തന്നോട് തന്നെയുള്ള അറപ്പും, മൂല്യ ചോഷണവും സംഭവിക്കും. ഇതിനെക്കുറിച്ച് ഇങ്ഗ്ളീഷുകാർക്ക് ഇന്നും യാതോരു അറിവും ഇല്ലതന്നെ.

താഴ്ന്ന ജാതിക്കാരിൽ ഏറ്റവും ഉയർന്നവരും, പലവിധ വാണിജ്യപരവും, കാർഷികവും, ബുദ്ധിപരവും ആയ കാര്യങ്ങളിൽ താരതമ്യേനെ ചെറുതായെങ്കിലും വ്യാപൃതരായിരുന്ന ഈ ജനക്കൂട്ടം ഇങ്ഗ്ളീഷ് ഇവാൻജ്ലിസ്റ്റുകളുടെ വരവിനാലും മറ്റും പെട്ടെന്ന് തന്നെ സാമൂഹിക അധമത്വത്തിൽ നിന്നും കരകയറാൻ ശ്രമിച്ചു. എന്നാൽ തങ്ങളെക്കാൾ താഴന്നവർ ഉയരുന്നതും, തങ്ങളോട് സമന്മാരായി വളരുന്നതും ഇക്കൂട്ടർ ഇഷ്ടപ്പെട്ടിരുന്നു എന്ന് തോന്നുന്നില്ല.

Native life in Travancore ൽ നിന്നുമുള്ള ഈ ഉദ്ദരണി നോക്കുക: In 1877, some of the latter wished to attend the church at Arpukara near Cottayam, but the Chogan Christians appealed against this to the Bishop of Madras on the ground that they would lose some employment and advantages in their work for Nayars if they were obliged to mingle with Pulayars every Sunday, and threatening to secede if they were obliged to do so. 1877ൽ ഇക്കൂട്ടരിൽ (പുലയ ക്രിസ്ത്യാനികൾ) കുറച്ച് പേർ കോട്ടയത്തിന് അടുത്തുള്ള അർപുകരയിലെ പള്ളിയിൽ കുർബാനയ്ക്ക് വരാൻ ആഗ്രഹം പ്രകടിപ്പിച്ചു. എന്നാൽ ചൊവ്വന്മാരായ ക്രിസ്ത്യാനികൾ ഇതിനെതിരായി മെഡ്രാസിലെ ബിഷപ്പിന് അപേക്ഷ നൽകി. എല്ലാ ഞായറാഴ്ചയും പുലയരോട് തങ്ങൾ ബന്ധപ്പെട്ടാൽ, നായന്മാരിൽ നിന്നും തങ്ങൾക്ക് ലഭിക്കുന്ന പ്രയോജനങ്ങളും, തൊഴിലുകളും തങ്ങൾക്ക് നഷ്ടപ്പെടും എന്ന് ഇക്കാര്യത്തിനെ ന്യായീകരിക്കാനായി ഇവർ പറഞ്ഞു.)

ഈഴവരും അവർക്ക് താഴെയും ഉള്ള ജാതിക്കാരിലെ ആളുകൾക്ക് മാറ് മറച്ച് കൊണ്ടുള്ള വസ്ത്രധാരണം സാമൂഹികമായി വിലക്കപ്പെട്ടിരുന്നു. സ്ത്രീകൾ മാറ് തുറന്ന് വച്ച് തന്നെ നടക്കേണ്ടതായിരുന്നു. ഇതിൽ ലൈംഗികതയുടെ ഹേതു കുറവാണ്. കാരണം, ഇങ്ങിനെയൊരു ചിന്ത മാറ് തുറന്ന് കാണിച്ച് നടന്ന സ്ത്രീകൾക്ക് തോന്നിത്തുടങ്ങിയത് തന്നെ വിദേശീയരായ ആളുകളുടെ നോട്ടം ഏൽക്കുമ്പോഴായിരുന്നു. പൊതുവെ പറഞ്ഞാൽ ഉയർന്ന ജാതിക്കാരായ സ്ത്രീകളും റാണിമാർപോലും, മാറ് മറയ്ക്കുന്ന കാര്യത്തിൽ കാര്യമായ ശ്രദ്ധനൽകിയിരുന്നില്ല എന്നാണ് തോന്നുന്നത്.

ഇങ്ഗ്ളീഷുകാരുമായി രാജ്യത്തിന് ബന്ധം വന്നപ്പോൾ, സമൂഹത്തിൽ ഇക്കാര്യത്തിലും മാറ്റങ്ങൾ സംഭവിച്ചു. ഇന്ന് കേരളത്തിൽ മുണ്ടുടുക്കുന്നവർ, തങ്ങളെക്കാൾ സാമൂഹികമായോ, തോഴിൽപരമായോ




ഭാഷയിലെ അധമസ്ഥാനത്തിൽ നിന്നിരുന്ന ചൊവ്വൻ ദമ്പതികൾ.. ചിത്രം: Native Life



NextPage
Connect to the Internet & Click on the specific buttons, to open the respective webpages connected to these districts in Kerala.
Kazargode Cannanore Wynad Calicut Malappuram Palghat Trichur Ernakulam Idikki Pa'namthitta Kottayam Alleppy Quilon Trivandrum

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

ഉയർന്നവരെകാണുമ്പോൾ, മുണ്ടിന്റെ കുത്തഴിച്ച് ബഹുമാനപ്രകടനം നടത്തുന്നു. ഇതിൽ ആരും കാര്യമായി ഒരു പ്രശ്നമുള്ളതായി കാണുന്നില്ല. എന്നാൽ കുറച്ച്കാലം പാന്റ്സിടുകയും, ഇങ്ഗ്ളിഷ് സാമൂഹികാന്തരീക്ഷത്തിൽ ജീവിക്കുകയോ, അതുമായി ബന്ധപ്പെടുകയോ ചെയ്താൽ, ഈ മുണ്ടിന്റെ കുത്തഴിക്കുന്ന പ്രവർത്തനത്തിൽ കാര്യമായ ഒരു മാനസിക പിശക് കാണാൻ സാധ്യതയുണ്ട്.

നായർ സ്ത്രീകൾ, ബ്രാഹ്മണരേയും, രാജകുടുംബാംഗങ്ങളേയും മറ്റും കാണുമ്പോഴും, എതിരേൽക്കുമ്പോഴും, മാറ് മറച്ചിരിക്കുന്ന തുണിമാറ്റി സ്തനങ്ങൾ ദൃശ്യമാക്കിക്കൊടുക്കും. ഇത് ബഹുമാനം നൽകുന്നതിന്റെ അടിസ്ഥാന പെരുമാറ്റമാണ്. എന്നാൽ നായന്മാരെക്കാൾ താഴ്ന്ന ജാതിക്കാർക്ക് ഈ പ്രകടനം നൽകുന്നതല്ല. ഇത് മനസ്സിലാക്കാവുന്നതേയുള്ള. ഇന്ന് കേരളത്തിൽ തന്നെക്കാൾ താഴ്ന്ന ആളെക്കാണുമ്പോഴും, എതിരേൽക്കുമ്പോഴും, ആരും മുണ്ടിന്റെ കുത്ത് അഴിക്കാറില്ല. മറിച്ച് അത് ശരിക്ക് ഉറപ്പിക്കുകയുംചെയ്യും. ഇത്, വാക്യങ്ങളില്ലാതെയുള്ള തരംതാഴ്ത്തലിന്റെ ഭാഗമായി ഭാഷാ കോഡുകളിൽ ആലേഖനം ചെയ്യപ്പെട്ടിട്ടുണ്ട്.

ഇങ്ഗ്ളിഷ് ഇവാൻജ്ലിസ്റ്റുകളുടെ പ്രവർത്തനത്താൽ ക്രിസ്തീയ മതത്തിലേക്ക് ഏറ്റവും കൂടുതൽ മതംമാറ്റം നടന്നത് പുലയർ, പറിയർ തുടങ്ങിയവരിൽ നിന്നുമാണെങ്കിലും, ഈഴവരിൽനിന്നും കുറേപേർ ഇങ്ങിനെ മതംമാറുകയുണ്ടായിട്ടുണ്ട്. ഇവർക്ക് ഇതോട് കൂടി നിലനിന്ന പലതരം പരിമിതികളും ചെറുതായെങ്കിലും മാറ്റപ്പെട്ടു. എന്നിരുന്നാലും, പല്ലക്ക് ഉപയോഗിക്കുക, പല പ്രധാനപ്പെട്ട നിരത്തുകളിലേക്കുള്ള പ്രവേശന നിരോധനം, തുടങ്ങിയവ മാറാനും, സർക്കാർ ജോലിയെന്ന *മറ്റ് ജനങ്ങളെ ഞെട്ടിക്കാനും വിഷമിപ്പിക്കാനും കൈക്കൂലിവാങ്ങിക്കാനും* ഉള്ള അധികാര നിലവാരം ലഭിക്കാനും ഇനിയും കുറേകാലം വേണ്ടിവന്നു. എന്നാൽ ഈ കൂട്ടരിൽ ഔപചാരിക വിദ്യാഭ്യാസപരമായി ഉയർന്ന യോഗ്യതകൾ ലഭിച്ചവർക്ക്, തൊട്ടടുത്തുള്ള ബ്യട്ടിഷ് ഇന്ത്യയിലെ പലയിടങ്ങളിലേക്കും നീങ്ങിയാൽ സ്വന്തം നാടുകളിൽ നിഷേധിക്കപ്പെട്ടിരുന്ന പലവിധ തൊഴിലുകളും ലഭിക്കാൻ തടസ്സങ്ങളില്ലായിരുന്നു. Native Life in Travancoreൽ, മതംമാറി ക്രിസ്ത്യാനിയായവർ ബ്യട്ടിഷ് ഇന്ത്യയിലേക്ക് തൊഴിലിനായി പാലായനം ചെയ്യുന്നതായി രേഖപ്പെടുത്തിക്കാണുന്നു.

> The Syrian, Roman Catholic, and Protestant Christians jointly form as large a proportion of the population as the Malayalam Sudras, yet being admitted to no department where they have political influence, able men are driven for employment to British India. The Malayalam Sudras, although they number rather less (440,932) than the native Christians in Travancore (466,874), yet, according to the census report, absorb no fewer than 8,647 Government posts in all grades of the service, out of 14,703, while but 651 native Christians were in Government employ, mostly in inferior posts, as messengers and such like.

ഇവിടെ സൂചിപ്പിക്കാവുന്ന ഒരു വ്യക്തി ഡോ.പൽപ്പുവാണ്. മെഡ്രാസ് പ്രസിഡൻസിയിൽ അധികാരത്തിലിരിക്കുന്ന ഇങ്ഗ്ളിഷ് ഭരണകർത്താക്കളുടെ സമ്മർദ്ദത്താൽ തിരുവിതാംകൂറിൽ സാമൂഹികമായി ഉയർന്നുവന്ന മാറ്റങ്ങൾ കാരണം, തിരുവനന്തപുരത്തിലെ മഹാരാജാസ് കോളജിൽ പഠിക്കാൻ തരപ്പെട്ടു. എന്നാൽ തിരുവനന്തപുരം മെഡിക്കൽ കോളജിൽ പഠിക്കാൻ അനുവദിച്ചില്ല എന്ന് വിക്കീപീഡിയയിൽ എഴുതിക്കാണുന്നു. എന്താണ് സംഭവിച്ചത് എന്ന് അറിയില്ല. കാരണം ജാതിപരമായി വിലക്കുകളുണ്ടെങ്കിൽ, അപേക്ഷപോലും നൽകിയിരിക്കാൻ സാധ്യതയില്ല. തുടർന്ന് ഇദ്ദേഹത്തിന് ഇങ്ഗ്ളിഷ് ഭരണം നടക്കുന്ന മെഡ്രാസിലും, തുടർന്ന് ഇങ്ഗ്ളണ്ടിലും പോയി പഠിച്ച് ഡോക്ടറായി തിരിച്ചുവരാൻ സൗകര്യപ്പെട്ടു. ഇതിനെല്ലാമുള്ള ഭാരിച്ച സാമ്പത്തിക ചിലവ് ആര് വഹിച്ചു എന്ന് അറിയില്ല. ഏതെങ്കിലും ഇങ്ഗ്ളിഷ് ഇവഞ്ജലിസ്റ്റോ മറ്റോ ഇതിന് ഇദ്ദേഹത്തെ സഹായിച്ചിരിക്കാൻ സാധ്യതയുണ്ട്. ഇതിന് പിന്നിലുള്ള ചേതോവികാരം എന്താണ് എന്ന് ഇന്ന് തിരിഞ്ഞ് നോക്കിയാൽ മനസ്സിലാക്കാൻ പ്രയാസമാണ്. കാരണം, ഇങ്ഗ്ളിഷുകാർ ഇവിടെ വന്നത് ഈ മഹത്തായ രാജ്യത്തെ കട്ട്മുടിപ്പിക്കുവാനും മറ്റുമാണ് എന്നൊക്കെയാണ് സ്കൂൾ പാഠപുസ്തകങ്ങളിൽ അമിതവിവരമുള്ള വിദ്വാന്മാർ എഴുതി നിർബന്ധിച്ച് പഠിപ്പിക്കുന്നത്. മറിച്ച്, ഇങ്ഗ്ളിഷുകാർ ഇവിടെ വരുന്നതിന് മുമ്പ് ഇവിടെ സ്കൂളിലേക്ക് പോലും, ഭൂരിപക്ഷം കുട്ടികൾക്കും പോകാൻ പറ്റില്ലായിരുന്നു എന്നകാര്യം ഈ വിദ്വാന്മാർ വിഴുങ്ങിക്കളയും.

തിരിച്ച് വന്ന ഡോ.പൽപ്പു തിരുവിതാംകൂറിലെ ട്രാവൻകൂർ ഹെൽത്ത് സേ്വസിൽ ജോലിക്ക് ശ്രമിച്ചെങ്കിലും, അത് ലഭിച്ചില്ല. കാരണം, ഇദ്ദേഹം താഴ്ന്ന ജാതിക്കാരനാണ്. ഇതിൽ ഇന്ന് പലരും ഞെട്ടൽ അഭിനയിക്കുമെങ്കിലും, സ്വന്തം വീട്ടിലെ ജോലിക്കാരിയെ വീട്ടുകാരോടൊപ്പം ഒന്നിച്ച് ഡൈനിങ്ങ് ടെയ്ബ്ളിൽ ഇരുത്തി എന്നും ഭക്ഷം കഴിക്കേണം എന്ന് നിർബന്ധിച്ചാൽ, ഇതേ കൂട്ടർ ബോധംകെട്ട് വീഴും എന്നതാണ് വാസ്തവം. ജാതിപരമായതും, തൊഴിൽ സ്ഥാനപരമായതും മറ്റുമായുള്ള അന്യോന്യമുള്ള അറപ്പുകൾ മലയാളം ഭാഷയിൽ ആലേഖനം ചെയ്യപ്പെട്ടിട്ടുണ്ട് എന്നതാണ് വസ്തവം.



NextPage
Connect to the Internet & Click on the specific buttons, to open the respective webpages connected to these districts in Kerala.
Kazargode Cannanore Wynad Calicut Malappuram Palghat Trichur Ernakulam Idikki Pa'namthitta Kottayam Alleppy Quilon Trivandrum

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

താഴ്ത്തിവച്ചിരിക്കുന്ന ജനങ്ങൾ ബഹുമാനിച്ചാൽ നല്ല സുഖമാണ്. എന്നാൽ അവർ ബഹുമാനിക്കാൻ കൂട്ടാക്കിയില്ലെങ്കിൽ കാര്യം ബോധക്ഷയത്തിലല്ല എത്തുക, മറിച്ച്, വിലപോയ ആൾ പലപ്പോഴും ആത്മഹത്യയിലാണ് സായൂജ്യം കണ്ടെത്തുക.

മെഡ്രാസിലെ ഇങ്ഗ്ളീഷ് ഭരണം നിരന്തരമായിവന്നുകൊണ്ടിരുന്ന ക്രസ്തൃൻ മിഷിനറിമാരുടെ സമ്മർദ്ദത്തിന് വഴങ്ങി തിരുവിതാംകൂറിൽ താഴ്ന്ന ജാതിക്കാർക്ക് മാറ്മറച്ച് വസ്ത്രം ധരിക്കാനും മറ്റും ഉള്ള സ്വാതന്ത്ര്യം തിരുവിതാംകൂർ രാജവംശത്തിൽ നിന്നും വാങ്ങിച്ച് കൊടുത്തു. ഇങ്ഗ്ളിഷുകാർ ഇത് മാന്യമായ വസ്ത്രധാരണത്തിനുള്ള അവകാശമായാണ് മനസ്സിലാക്കിയിരുന്നത്. എന്നാൽ കാര്യം ഇത്ര നിസ്സാരമായിരുന്നില്ല. നഗ്നത മറയ്ക്കുകയെന്നത് വലിയൊരു പ്രശ്നമായിരുന്നില്ല. മറിച്ച്, തെരുവിൽ ഇറങ്ങിയാൽ തങ്ങളുടെ അധമസ്ഥാനം വിളിച്ചറിയിക്കുന്ന വസ്ത്രധാരണം മാററുകയെന്നതാണ് മുഖ്യമായ ആവശ്യം.

> QUOTE from TRAVANCORE STATE MANUAL: A Royal Proclamation was accordingly issued on the 26th July 1859 abolishing all restrictions in the matter of the covering of the upper parts of Shanar women and granting them perfect liberty to meet the requirements of decency any way they might deem proper with the simple reservation, however, that they should not imitate the dress of the women of high castes. END of QUOTE

തിരുവിതാംകൂറിൽ ക്രിസ്തീയമതത്തിലേക്ക് മതം മാറിയ ഷാണന്മാരുടേയും അതേ നിലവാരത്തിലുള്ള മറ്റ് ജാതിക്കാരുടേയും സ്ത്രീജനങ്ങൾ ഉയർന്ന ജാതിക്കാരായ ശൂദ്രരുടേയും മറ്റും സ്ത്രീകൾ ഉടുക്കുന്ന അതേ വസ്ത്രധാരണം ചെയ്ത് തെരുവിൽ ഇറങ്ങാൻ തുടങ്ങി. എന്തെങ്കിലും സാമൂഹിക പ്രശ്നം വന്നാൽ ഇങ്ഗ്ളിഷ് മിഷിനറിമാർ അവർക്ക് സംരക്ഷണം നൽകുമെന്ന് അവർക്ക് ധൈര്യം ഉണ്ടായിരുന്നു. മിഷിനറിമാരെ അമിതമായി ചൊടിപ്പിക്കാൻ തിരുവിതാംകൂർ ഭരണവും ധൈര്യപ്പെട്ടിട്ടുണ്ടാവില്ല. കാരണം, മിഷിനറിമാർക്ക് എന്തെങ്കിലും ആപത്ത് സംഭവിച്ചാൽ ഇങ്ഗ്ളണ്ടിൽ ഞെട്ടൽ സംഭവിക്കും. ഇങ്ങിനെ സംഭവിച്ചാൽ, മെഡ്രാസിൽ നിന്നും ഇങ്ഗ്ളീഷ് ഭരണം തിരുവിതാംകൂറിനുള്ള സംരക്ഷണം പിൻവലിക്കും. ഇങ്ങിനെയുള്ള സങ്കീർണ്ണമായ ചരടുകളുടെ കണ്ണിയിൽ നിന്നുകൊണ്ട് ഈഴവരും മറ്റും സാമൂഹിക മര്യാദകളെ ധിക്കരിക്കാൻ തയ്യാറായി.

ഇങ്ഗ്ളിഷ് കമ്പനി തിരുവിതാംകൂറിൽ സമൂഹിക പരിഷ്കരണം നിരന്തരം ആവശ്യപ്പെട്ട് കൊണ്ടിരുന്നു. എന്നാൽ, ഇങ്ഗ്ഷുകാർക്ക് മനസ്സിലാക്കാൻ പറ്റാത്ത പല ലോലവും, അതേ സമയം ശക്തവുമായ സാമൂഹിക ബന്ധങ്ങളും ബഹുമാന-വിധേയത്വകോഡുകളും മലയാളത്തിൽ ഉണ്ട്. ഇങ്ങിനെയുള്ള സമ്മർദ്ദം വന്നപ്പോൾ തിരുവിതാംകൂർ ദിവാൻ, ഈസ്റ്റ് ഇന്ത്യാ കമ്പനിക്ക് എഴുതിയ കത്തിന്റെ ഒരു ഭാഗമാണ് താഴെകൊടുത്തിരിക്കുന്നത്:

> QUOTE from TRAVANCORE STATE MANUAL “The whole subject has had careful consideration. His Highness certainly feels that the provisions of the Proclamation of 1004 M. E., on the subject of the dress of the inferior castes require to be greatly modified. His Highness now proposes to abolish all rules abolish all rules prohibiting the covering of the upper parts of the persons of Shanar women and to grant them perfect liberty to meet the requirements of decency any way they may deem proper, with the simple restriction that they do not imitate the same mode of dress that appertains to the higher castes.
>
> “His Highness desires to observe that anxious as he is to meet the wishes of the Government, to the utmost of his power, and to give free scope for the improvement of the moral and social condition of his subjects of all classes. His Highness would not have made even this small reservation, were it not for the fear, that the sudden and total abolition of all distinctions of dress, which have from time immemorial distinguished one caste from another, may produce most undesirable impressions on the minds of the larger portion of his subjects and cause their serious discontent. Still, I am to observe that by the present concession, the demands of decency have been fully answered, without needlessly offending the feelings peculiar to the other castes.
>
> “It is of course needless to remind you of those many circumstances, which would make the introduction of decisive reforms,



NextPage
Connect to the Internet & Click on the specific buttons, to open the respective webpages connected to these districts in Kerala.
Kazargode Cannanore Wynad Calicut Malappuram Palghat Trichur Ernakulam Idikki Pa'namthitta Kottayam Alleppy Quilon Trivandrum

especially in matters of caste and religion, much more difficult in Travancore, than in Her Majesty's territories. While therefore the progress of education among the people in general may be expected to pave the way for much greater changes, His Highness hopes that the arrangement now proposed, the only one which seems to be calculated to answer the object in view without the probability of disturbing the peace of the country, would meet with your approval and that of the Madras Government." END of QUOTE

കേണൽ മൻറോ (Col. Munro) തിരുവിതാംകൂർ ദിവാനായി ഏതാനും വർഷങ്ങൾ ജോലിചെയ്തിരുന്നു. ഇത് തിരുവിതാംകൂർ റാണിയുടെ ആവശ്യപ്രകാരമായിരുന്നു. തനിക്ക് ഈ അധികാരസ്ഥാനം വിശ്വസിച്ചേൽപ്പിക്കാൻ പറ്റുന്ന ആരും തന്നെ തന്റെ രാജ്യത്തിൽ ഇല്ലായെന്ന് പറഞ്ഞാണ് റാണി ഇങ്ങിനെ ആവശ്യപ്പെട്ടത്. മൻറോയുടെ കാലത്ത് ഷാണർ ക്രിസ്ത്യാനികൾക്ക് സുറിയാനി ക്രിസ്ത്യാനി സ്ത്രീകളും, മുസൽമാൻ സ്ത്രീകളും മറ്റും ധരിക്കുന്ന കുപ്പായം ധരിക്കാനുള്ള അവകാശം നൽകപ്പെട്ടു. ഇങ്ങിനെയൊരു അവകാശം ലഭിച്ചപ്പോൾ, അവർ ശൂദ്ര (നായർ) ഹിന്ദു സ്ത്രീകൾ ധരിക്കുന്ന മേൽമുണ്ടും ധിരിച്ച്കൊണ്ട് തെരുവിൽ ഇറങ്ങിനടക്കാൻ തുടങ്ങി.

ആളുടെ നിലവാരം അറിഞ്ഞാണ് ഫ്യൂഡൽ ഭാഷയിൽ വാക്കുകൾ തിരഞ്ഞെടുക്കേണ്ടത്. ഉദാഹരണത്തിന്, പോലീസ് യൂണിഫോമുടുത്ത വനിതാ കോൺസ്റ്റബ്ളും, ഐപിഎസ് ഉദ്യോഗസ്ഥയും, തമ്മിൽ തിരിച്ചറിയാൻ പറ്റാത്ത യൂണിഫോമിൽ പ്രത്യക്ഷപ്പെട്ടാൽ, വാക്കുകൾ ഏതാണ് ഉപയോഗിക്കേണ്ടത് എന്ന പ്രശ്നം മറ്റ് കോൺസ്റ്റബ്ൾമാരിൽ വരും. താഴെനിലയിലുള്ള ആൾക്ക് പ്രശ്നമില്ല. എന്നാൽ മുകളിലുള്ള ആളെ ചിലപ്പോൾ താഴെക്കിടയിലുള്ള ആളായി തെറ്റിധരിച്ചാൽ പ്രശ്നമാണ്. മുകളിലെ ആൾക്ക് മാനഹാനിയും അതികഠിനമായ മനോദുഃഖവും അനുഭവപ്പെടും. പോലീസിലെ അച്ചടക്കവും മറ്റും തകിടംമറിയും.

ഇതാണ് സംഭവിച്ചത്. നായന്മാരും മറ്റ് ശൂദ്രരും ഇങ്ങിനെ ഇറങ്ങിനടന്ന, മതംമാറിയ ക്രിസ്ത്യാനിസ്ത്രീകളെ കായികമായി നേരിട്ടു. പലയിടത്തും കാര്യമായ അടിപിടിയും മറ്റും നടന്നു. പോലീസും മറ്റും രംഗത്ത് വരേണ്ടതായി വന്നു. നായന്മാർക്ക് പോലീസ് സേനയിൽ തികച്ചും സ്വാധീനമുണ്ടാവും. കാരണം, അവർക്ക് കീഴെയുള്ള ആർക്കും പോലീസ് തൊഴിലിലും മറ്റ് ഔദ്യോഗിക തൊഴിലുകളിലും പ്രവേശനമില്ലതന്നെ. അതെ സമയം മതംമാറിയ കീഴ്ജാതിക്കാർക്ക് ഇങ്ഗ്ളീഷ് മിഷിനറിമാരുടെ പിന്തുണയുണ്ടായിരിക്കും. എന്നിരുന്നാലും, കീഴ്ജാതിക്കാരിൽ പലർക്കും പോലീസുകാരുടെ അടിയും മറ്റ് പ്രഹരങ്ങളും ഏറ്റിരിക്കാനാണ് സാധ്യത. എന്നാൽ ഇത്യാദികാര്യങ്ങൾ എവിടെയെങ്കിലും രേഖപ്പെടുത്തിയിട്ടുണ്ടോ എന്ന് അറിയില്ല. സാധ്യത കുറവാണ്. മേൽജാതിക്കാർക്ക്, കീഴ്ജാതിക്കാരുടെ മർദ്ദനവും ഏറ്റിട്ടുണ്ടാവാം.

QUOTE from TRAVANCORE STATE MANUAL: In December 1858 A.D., the two communities had assumed hostile positions against each other and troubles of a serious nature broke out. The Sudras openly attacked the Shanar women who dared to appear in public in high-caste costume and the Shanars duly retaliated. END of QUOTE

QUOTE from TRAVANCORE STATE MANUAL: The military were called out and a large auxiliary police force was entertained. END of QUOTE

ഉദാഹരണത്തിന്, കേരളത്തിലേയും, ഇന്ത്യയിലേയും എല്ലാ പോലീസ് സ്റ്റേഷനുകളിലും ജനങ്ങളെ മർദ്ദനത്തിന് ഇരയാക്കുന്നുണ്ട്. അക്കാര്യം ആരുംതന്നെ പ്രത്യേകിച്ച് രേഖപ്പെടുത്താറില്ല. കാരണം ഇതിലെന്തിരിക്കുന്നു എന്ന ചിന്തവരും. ഇനിയും മറ്റൊരുകാര്യം കൂടി പറയാം. മലബാറിൽ ഇങ്ഗ്ളീഷ് ഭരണം നടക്കുന്ന കാലഘട്ടത്തിൽ, മലബാർ ഭാഷയും പെരുമാറ്റവും കൂറേയൊക്കെ മയമുള്ളതായിരുന്നു. അതീവ ഫ്യൂഡൽ ചുവയുണ്ടായിരുന്നെങ്കിലും. അസഭ്യവാക്കുകൾതന്നെ വളരെ മയമുള്ളവയായിരുന്നു, താരതമ്യേനെ. മലബാറിലെ നായിന്റെ മോൻ എന്ന അസഭ്യം ഒരു അസഭ്യമായി തിരുവിതാംകൂറിൽ കണക്കാക്കാൻ പ്രയാസമാണ്. തിരുവിതാംകൂറിലെ അസഭ്യവാക്കുകളിൽ ഒന്ന് രണ്ടെണ്ണം ഇവിടെ രേഖപ്പെടുത്താം.

പുണ്ടച്ചിമോൻ, തായോളി, അമ്മയ്ക്ക് പണ്ണിതായോളി, പറിയൻ, പൂറിമോൻ തുടങ്ങിയവ. ഇനിയുമുണ്ട്. ഇവ ഇവിടെ പ്രതിപാദിക്കാനുള്ള കാരണം, നായന്മാരും ഈഴവരും മറ്റും തമ്മിൽ നടന്ന തെരുവിലെ ഏറ്റുമുട്ടലിലും മറ്റും ഇത്യാദിവാക്കുകൾ നന്നായിത്തന്നെ ഉപയോഗിച്ചിട്ടുണ്ടാകാം. ജനങ്ങളും അന്നുള്ള മലബാറുകാരോട് താരതമ്യം ചെയ്യുമ്പോൾ, പെരുമാറ്റത്തിലും, ശബ്ദത്തിലും മറ്റും പരുക്കൻ സ്വഭാവമുള്ളവരായിരുന്നിരിക്കേണം. ഇത്രയും പറഞ്ഞത്, വ്യക്തിപരമായ

നിരീക്ഷണങ്ങളെ അടിസ്ഥാനപ്പെടുത്തിയാണ്. എന്നാൽ, മലയാളത്തെയും മലബാർ ഭാഷയേയും അവയുമായി ബന്ധപ്പെട്ട പെരുമാറ്റങ്ങളെയും കുറിച്ച് പലതും പറയാനുണ്ട്. ഇതിൽ പല കാര്യങ്ങളിലും മലബാർ ഭാഷയ്ക്ക് മാന്യതകുറവുണ്ടായിരുന്നു, താരതമ്യേന.

ഇത്രയും പറഞ്ഞതിനാൽ, സംവാദം ചെറുതായൊന്ന് മറ്റ് ദിശിയിലേക്ക് തിരിക്കാൻ തോന്നുന്നു. തിരുവിതാംകൂറിലെ പുന്നപ്ര, വയലാർ എന്ന പ്രദേശങ്ങളിൽ പൊട്ടിപ്പുറപ്പെട്ട (1946), തിരുവിതാംകൂർ പോലീസും, കമ്മ്യൂണിസ്റ്റ് അനുയായികളും തമ്മിലുള്ള ഏറ്റുമുട്ടൽ. പുന്നപ്ര വയലാർ എന്ന സിനിമയിൽ അതീവ സുന്ദരനായ പ്രേംനസീറും ഷീലയും മറ്റും പാടുന്ന സഖാക്കളെ മുന്നോട്ട് എന്ന ഗാനരംഗവും, മറ്റും, ഈ കലാപത്തിന് ഒരു കവിതാത്മകമായ പ്രതീതി നൽകുന്നുണ്ട്. എന്നാൽ, വാസ്തവത്തിൽ നടന്ന തെരുവു ഏറ്റുമുട്ടലുകളിൽ പങ്കെടുത്തത്, രണ്ട് പക്ഷത്തും തികച്ചും പരുക്കൻ വാക്കുകളും, പെരുമാറ്റങ്ങളും ഉള്ള ആൾകൂട്ടങ്ങളായേക്കാം. മുകളിൽ നൽകിയിരിക്കുന്ന അസഭ്യവാക്കുകൾ ആവശ്യം പോലെ രണ്ട് പക്ഷവും ഉപയോഗിച്ചിട്ടുണ്ടാവാം. തൊഴിലാളികൾ കീഴ്ജാതിക്കാരായിരിക്കാനുള്ള സാധ്യതയും അധികമാണ്. പോലീസുകാർ താരതമ്യേന ഉയർന്ന ജാതിക്കാരും. അങ്ങിനെയാണെങ്കിൽ, ഇത് ജാതിപരമായ വർഗ്ഗീയകലപവും ആയിരുന്നിരിക്കാം. അറിയില്ല.

ഡോ. പൽപ്പുവാണ് ശ്രീനാരായണ ധർമ്മ പരിപാലനസംഘത്തിന് (SNDP) രൂപം കൊടുത്തത് എന്ന് രേഖപ്പെടുത്തിക്കാണുന്നു. ഇതിന് പലവിധ വശങ്ങളും ഉണ്ടായേക്കാം. ഇങ്ഗ്ളണ്ടിൽ പോയ പണക്കാരായവരും മറ്റ്വിധത്തിൽ ഉയർന്ന നിലവാരങ്ങൾ അവകാശപ്പെടുന്നവരും, മറ്റും അക്കാലങ്ങളിൽ തിരിച്ച് വന്നാൽ ഉടനെയൊരു സാമൂഹിക സംഘടനയോ, രാഷ്ട്രിയ സംഘടനയോ മറ്റോ രൂപീകരിക്കാറുണ്ടായിരുന്നു. ഒന്നാമത്, ഇങ്ഗ്ളണ്ടിൽ ഇങ്ഗ്ളീഷുകരോടൊപ്പം സമന്മാരായി ജീവിച്ചു എന്നുള്ളത് തന്നെ ഇന്ത്യൻ ഉപഭൂഖണ്ടത്തിൽ വലിയ സമൂഹിക ഉയർച്ചനൽകുന്നകാര്യമാണ്. അണികളും, ശിക്ഷ്യന്മാരും പെട്ടെന്ന് അണിനിരക്കും. കാരണം വലിയ ആളുടെ കൂടെ നിന്നാൽ, വളരാൻ സാധ്യതയുണ്ട്.

ഡോ. പൽപ്പു തിരുവിതാംകൂറിൽ സർക്കാർ സേവനത്തിൽ ഡോക്ടർ പണി ലഭിക്കാത്തതിനാൽ, ബ്യട്ടിഷ് ഇന്ത്യയിലാണ് സർക്കാർ സേവനം നടത്തിയത് എന്ന് തോന്നുന്നു. മൈസൂറിൽ. എസ്എൻഡിപി, പൊതുവായി പറഞ്ഞാൽ, ശ്രീനാരായണ ഗുരുവിന്റെ ആശയങ്ങൾ പ്രചരിപ്പിക്കാൻ ബാധ്യസ്ഥതയുള്ള സംഘടനയാണ് എന്ന് തോന്നുന്നു. ഇതിൽ തെറ്റൊന്നുമില്ല. എന്നാൽ, ശ്രീനാരായണ ഗുരുവെന്ന ജ്ഞാനിക്കുപോലും, സാമൂഹികമായി സുരക്ഷയുടെ അദൃശ്യകവചം നൽകിയത് മെഡ്രാസിലെ ഇങ്ഗ്ളീഷ് ഭരണകർത്താക്കളുടെ മേൽനോട്ടമാണ് എന്ന് മറക്കാനാവില്ല.

മാത്രവുമല്ല, മലബാറിലും, ഇന്ത്യൻ ഉപഭൂഖണ്ടത്തിലെ മറ്റ് പലദിക്കിലും, കീഴ്ജാതിക്കാർക്ക് സാമൂഹികമായി ഉയർച്ചയും വിദ്യാഭ്യാസവും നൽകിയത്, ഇങ്ഗളീഷ് ഭരണമാണ്. അത് പോലെയൊരു കാര്യം ചെയ്തുവെന്ന് എസ്എൻഡിപിയും അവകാശപ്പെട്ടേക്കാം. ഇതിൽ എത്രമാത്രം ശരിയുണ്ട് എന്ന് അറിയില്ല. കാരണം, തിരുവിതാംകൂറിൽ നടപ്പാക്കാൻ വേണ്ടി തെരുവുയുദ്ധങ്ങളും അടിപിടിയും, വാഗ്വാദങ്ങളും, സംഘംചേരലും മറ്റും നടന്നിരുന്നെങ്കിൽ, മലബാറിലും, മെഡ്രാസ് പ്രസിഡൻസിയുടെ മറ്റെല്ലാദിക്കിലും, യതോരു അടിയും കച്ചറയും, കൊള്ളിവെപ്പും മറ്റും ഇല്ലാതെതന്നെ കീഴ്ജാതിക്കാർക്ക് ഇങ്ഗ്ളീഷ് ഭരണകർത്താക്കൾ സാമൂഹിക സമത്വം നിയമത്തിന് മുന്നിൽ നൽകി. പോരാത്തതിന്, തലശ്ശേരി പോലുള്ള ഇടത്ത്, നല്ല നിലവാരമുള്ള ഇങ്ഗ്ളീഷ് വിദ്യാഭ്യാസവും കീഴ്ജാതിക്കാരിൽ പലർക്കും ലഭിച്ചു.

എസ്എൻഡിപി സ്ഥാപിച്ച വിദ്യാഭ്യാസ ഇൻസ്റ്റിറ്റ്യൂഷനുകളിൽ, ഇങ്ഗ്ളീഷിന്റെ നിലവാരം തരംതാണതായിരുന്നു. എന്നാൽ, ഈ പ്രശ്നം തിരുവിതാംകൂറിലെ എല്ല വിദ്യാഭ്യാസ പ്രസ്ഥാനങ്ങളെയും ഒരു പോലെ ബാധിച്ചിരുന്നു എന്നാണ് തോന്നുന്നത്. എടുത്ത് പറയാവുന്ന മറ്റൊരു കാര്യം, മലബാറിൽ ഇങ്ഗ്ളീഷ് ഭരണം നടപ്പിലാക്കിയ ഭരണയന്ത്രത്തിലെ ഓഫീസർ വിഭാഗം, ഇങ്ഗ്ളീഷിൽ നല്ലപരിജ്ഞാനമുള്ളവരും, യാതോരുവിധത്തിലും അഴിമതിയ്ക്കും, കൈക്കൂലിവാങ്ങലിനും വശംവദരാവാത്തവരായിരുന്നു. ഇങ്ങിനെയൊരു ഔദ്യോഗിക സംസ്കാരം വളർത്താൻ എസ്എൻഡിപിക്ക് കഴിഞ്ഞിട്ടില്ല എന്നതും, വാസ്തവമാണ്. എന്ന്വച്ചാൽ എസ്എൻഡിപിയ്ക്ക് ആയത്, കീഴ്ജാതിക്കാരായ ഈഴവരെ മേൽജാതിക്കാരുടെ നിലകളിൽകുത്തിക്കയറ്റാണ്. മേൽജാതിക്കാരുടെ ഇടയിലെ ഔദ്യോഗിക അഴിമതികളും, മറ്റും, ഇങ്ങിനെകയറിയവരും അനുകരിച്ച്, പ്രവർത്തനരീതിയായി സ്വായത്തമാക്കി. ഇങ്ങിനെ നോക്കുമ്പോൾ എസ്എൻഡിപിയെ യാതോരു രീതിയിലും, ഇങ്ഗ്ളീഷ് ഭരണകർത്താക്കളുടെ സാമൂഹിക പരിഷ്കരണവുമായി താരതമ്യം ചെയ്യാൻ ആവില്ലതന്നെ. എന്നാൽ, എസ്എൻഡിപിയെ ഒരു ആത്മീയ സംഘടനയായി കണ്ടാൽ പ്രശ്നമില്ല. കാരണം, ഇന്ത്യയിലെ ഒട്ടുമിക്ക ആത്മീയ സംഘടനകളും, അവരിലെ സർക്കാർ തൊഴിലുകാരായ അംഗങ്ങളുടെ ഔദ്യോഗിക അഴിമതികളെ പൂർണ്ണമായും അവഗണിക്കുന്നുണ്ട്. പരാമർശത്തിന് എടുക്കാറുമില്ല.

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

ശ്രീനാരായണ ഗുരുവിനെക്കുറിച്ച് ഈ എഴുത്തുകാരന് കാര്യമായ് ഒന്നും തന്നെ അറിയില്ല. അതിനാൽതന്നെ മുകളിൽ എഴുതിയ രീതിയിൽ തന്നെ പൊതുവായ ചിലകാര്യങ്ങൾ പറയാം.

ഇദ്ദേഹത്തിന് ചെറുപ്രായത്തിൽ തന്നെ, ഈഴവർക്ക് പാരമ്പര്യമായി നൽകാതിരുന്ന ഹൈന്ദവ ആത്മീയ വിവരങ്ങളും, വിദ്യാഭ്യാസവും, ലഭിക്കാൻ തിരുവിതാംകൂറിന് മുകളിൽ സ്ഥാപിതമായ ഇങ്ഗ്ളീഷ് മേൽക്കോയ്മ കാരണമായിരുന്നേക്കാം. വ്യക്തിപരമായി പലവിധ ശ്രേഷ്ഠതകളും ഇദ്ദേഹത്തിൽ ദൃശ്യമായിരിക്കാം. അതിനാൽ തന്നെ പുതുതായ ഉയർന്നുവന്ന സാമൂഹികമാറ്റങ്ങളിൽ ഇദ്ദേഹത്തിന് വൻ ആത്മീയ വിവരങ്ങളും മറ്റും ലഭിച്ചിട്ടുണ്ടാകാം. ഇദ്ദേഹം വേദ പണ്ഡിതനാണ് എന്ന് പരക്കെ അറിയപ്പെടുന്നകാര്യമാണ്. ഇദ്ദേഹത്തിന്റെ പുസ്തകങ്ങൾ വായിക്കാൻ ശ്രമിച്ച ഒരു വ്യക്തി അവ അതിഗംഭീരങ്ങളാണ് എന്ന് ഈ എഴുത്തകാരനോട് പറഞ്ഞിട്ടുണ്ട്. എന്നാൽ, ഇദ്ദേഹത്തിന്റെ പ്രവർത്തനത്തിൽ വന്ന പരിമിതി, അവ ഒരു മലയാള ഭാഷാ സംഘടനയെയാണ് സൃഷ്ടിക്കാൻ കഴിഞ്ഞത് എന്നതാണ്. മലയാളത്തിലെ ശക്തമായ ഉച്ചനീചത്വ കോഡുകൾക്ക് അതീതമായി നിലകൊള്ളാൻ ഈ ഗുരുവിനും ആയിരുന്നവോ എന്ന് അറിയില്ല.

മലയാളത്തിൽ താഴെക്കിടയിലുള്ള ആളുകളുടെ മക്കളെ, പ്രത്യകിച്ചും കുറച്ച് ഗുണമേന്മ കാണിക്കുന്ന ആളാണെങ്കിൽ, ഉയർന്നവർ ഇളിഭ്യരാക്കാനും, തെല്ലൊന്ന് അലോസരപ്പെടുത്താനുമായി നീയെന്താടാ നാണിച്ച് നിൽക്കണത്, നീയെന്താടാ കുനിഞ്ഞ് നൽക്കണത്, അവന്റെയൊരു നിൽപ്പ്, നിന്റെ അതെന്താടാ, നിയെന്തെടാ ഈ കാണിക്കുന്നത, എടാ, എടീ ഇങ്ങിനെ തുടങ്ങിയവാക്കുകൾ പറഞ്ഞ്കൊണ്ടിരിക്കും. ഇത്യാദി അലോസരങ്ങളിൽനിന്നും നാരായണ ഗുരു ചെറുപ്രായത്തിൽ രക്ഷനേടിയിട്ടുണ്ടെങ്കിൽ, അതിന്റെ പിന്നിൽ അദൃശ്യമായി പ്രവർത്തിച്ചത് ഇങ്ഗ്ളീഷ് ഭരണത്തിന്റെ അലയടികളാണ് എന്ന് ഉറപ്പിച്ച് പറയാവുന്നതാണ്.

ഇതിന് പുറമെ പറയാനുള്ളത്, നാരായണഗുരു ഒരു വേദ പണ്ഡിതനായിരുന്നു എന്നകാര്യത്തെക്കുറിച്ചാണ്. ഈഴവർ ശരിക്കും ഹൈന്ദവ പാരമ്പര്യങ്ങളിൽനിന്നും വളർന്ന് വന്നതാണോ എന്ന് ഉറപ്പിച്ച് പറയാൻ പറ്റില്ല. കാരണം, നായന്മർക്ക് പോലും, അവർ ശൂദ്രരായത് കൊണ്ട് വേദപഠനം പണ്ട് കാലങ്ങളിൽ അനുവദിച്ചിരുന്നില്ല. ഈഴവരാണെങ്കിൽ, ഈഴം ദ്വീപിൽനിന്നും വന്നവരാണ് എന്ന് പറയപ്പെടുന്നു. എന്നുവച്ചാൽ, മധ്യ ഏഷ്യൻ പ്രദേശത്ത് തഴച്ചുനിന്നിരുന്നത് എന്ന് പറയപ്പെടുന്ന വേദ സംസ്കാരം 7000 വർഷങ്ങൾക്ക് മുൻപ് ഇന്ത്യൻ ഉപഭൂഖണ്ടത്തിന്റെ വടക്ക് പടിഞ്ഞാറൻ ഭാഗത്ത് കയറിയിട്ടുണ്ടെങ്കിൽ തന്നെ, അതും ഈഴം ദ്വീപിൽ നിന്നും വന്ന ഈഴവരുമായി നേരിട്ടൊരു ബന്ധം ഉണ്ടാവാൻ സാധ്യതയില്ല. എന്നാൽ, കാലക്രമേണെ താമസിക്കുന്ന പ്രദേശത്തിലെ പലവിധ സംസ്കാരങ്ങളുടേയും സ്വാധീനം ഇവരിലും ചെലുത്തിയിട്ടുണ്ടായിരിക്കാം. എന്നാലും, ഹൈന്ദവക്ഷേത്രങ്ങളിൽ ഇവർക്ക് കയറാൻ പാടില്ലായിരുന്നു. ഇത്, ഈഴവരുടെ കാര്യം മാത്രമല്ല, മറിച്ച്, തിരുവിതാംകൂറിലെ പറിയൻ, പുലയൻ, വേടൻ, ഷാണർ തുടങ്ങിയ മറ്റെല്ലാ താഴ്ന്ന ജാതിക്കാർക്കും ബാധകമായിരുന്നു. വടക്കെമലബാറിലെ മരുമക്കത്തായ തീയ്യരും, തെക്കെമലബാറിലെ മക്കത്തായ തീയ്യരും, പോരാത്തതിന്, അവിടങ്ങളിലുള്ള എല്ലാ താഴ്ന്ന ജാതിക്കാർക്കും ഹൈന്ദവ ക്ഷത്രങ്ങളിൽ കേറാൻ പാടില്ലായിരുന്നു. ഇങ്ങിനെ നോക്കുമ്പോൾ ഇവരാരും തന്നെ യഥാർത്ഥ ഹൈന്ദവ പൈതൃകം പേറുന്നവരാകാൻ സാധ്യതയില്ല. എന്നാൽ ഇവരുടെയെല്ലാം ആരാധനാ രീതികൾ, കാലക്രമേണ ഹൈന്ദവ പുരാണങ്ങളുമായി പൊരുത്തപ്പെട്ട് പോയിട്ടുണ്ട്.

> Native life in Travancore QUOTE: As a rule, the names of individuals among this hill tribe are not Hindu; they severally signify some peculiarity, as Kannan — “the eyed one; “Pottan — “the deaf one; “Thadian — “the fat one,” for men : and for females, Madura — “the sweet one; “Shangam, and also Ponna, “the golden one; “Chakra — “the sugar one.”
>
> Where the people are under the influence of the Nayars, there only we meet with names from the Shastras. The language is Malayalam, with several words, however, not known on the coast. END of QUOTE
>
> QUOTE It has been observed that in cases of sickness sometimes Arayans will make offerings to a Hindu god, and that they attend the great feasts occasionally; but in no case do they believe that they are under any obligation to do so, their own spirits being considered fully equal to the Hindu gods. END of QUOTE



മുകളിൽ നൽകിയിട്ടുള്ള രണ്ടാമത്തെ ഉദ്ദരണിയിൽ, അരയന്മാർ ഹിന്ദുക്കളായി സ്വയം അവകാശപ്പെടുന്നില്ല എന്ന ഒരു സൂചനയുണ്ട്. ഇതിന് സമാനമായിരിക്കാം ഈഴവരുടേയും ആത്മീയമായ നിലപാട് പ്രാചീനകാലഘട്ടങ്ങളിൽ. എന്നാൽ കാലക്രമേണെ, സാമൂഹികമായി അധഃപതനം തുടർന്നതോട് കൂടി, തങ്ങളുടെ പാരമ്പര്യ ആത്മീയ പ്രസ്ഥാനങ്ങൾ മങ്ങിപ്പോയിരിക്കാം.

ഡോ.പൽപ്പു മൈസൂറിലാണ് തൊഴിൽചെയ്തത്. അതും ഇങ്ഗ്ലീഷ് ഭരണ യന്ത്രത്തിൽ. അതിനാൽ തന്നെ, മലബാറിലെ ഇങ്ഗ്ലീഷ് ഭരണയന്ത്രവുമായും, മലാബാറിലെ തീയ്യന്മാരിലെ ഉന്നതന്മാരുമായും മറ്റും അടുത്തിടപഴകിയിരിക്കാൻ സാധ്യതയുണ്ട്. കാരണം, ഇങ്ഗ്ളണ്ടിൽ പഠിച്ച വ്യക്തിയാണ്. വടക്കെ മലബാറിൽ ചേരായി കണാരൻ എന്ന തീയ്യ സമുദായക്കാരനായ വ്യക്തി ഡെപ്യൂട്ടി കലക്ടറായി വളർന്നിരുന്നു. എന്നു വച്ചാൽ തീരുവിതാംകൂറിലെ അയിത്തത്തിന് മലബാറിൽ ഇങ്ഗ്ലീഷ് ഭരണത്തിൽ യാതോരുവിലയും ഉണ്ടായിരുന്നില്ലതന്നെ. എന്നാൽ, ചൂരായി കണാരന് ഉയർന്ന ജാതിക്കാരോട് മനസിൽ വിരോധം ഉണ്ടായിരുന്നിരിക്കാം. കാരണം, സർക്കാരോഫിസിൽ ഓഫീസറായി ചേർന്ന ആദ്യനാളുകളിൽ ഇദ്ദേഹത്തിന് ഇരിക്കാനും പ്രവർത്തിക്കാനും, ഉയർന്ന ജാതിക്കാരായ ഓഫീസർമാർ കസേരയും മേശയും നൽകിയില്ല. നിലത്ത് പായയിൽ ഇരുന്നാണ് ഇദ്ദേഹം ആദ്യകാലങ്ങളിൽ ജോലിചെയ്തത്. ഈ കാര്യം ഒരു നാൾ മലബാർ കലക്ടറായ ഹെൻറി കോണോളിയുടെ ശ്രദ്ധയിൽ പെട്ടപ്പോൾ, ഉടനെ ഇദ്ദേഹത്തിന് കസേരയും മേശയും നൽകപ്പെട്ടു.

പോരാത്തതിന്, മെദ്രാസിലെ ഓഫീസേസ് ക്ളബ്ബിൽ വച്ചും ഇദ്ദേഹത്തിന് അപകർഷത നൽകുന്നതരത്തിലുള്ള എന്തോ അനുഭവമുണ്ടായി എന്നും തോന്നുന്നു. ഇനി പറയാൻ പോകുന്നത്, യാതോരു ചരിത്ര രേഖയുടേയും അടിസ്ഥാനമോ, തെളിവോ ഉള്ളകാര്യമല്ല. മറിച്ച് വെറും തോന്നലുകൾ മുഖേനെയുള്ള കാര്യമാണ്.

മൈസൂറിൽ തൊഴിൽ ചെയ്യുന്ന ഡോ. പൽപ്പുവും, മലബാറിൽ ഡെപ്യൂട്ടി കലക്ടർ വരെ ഉദ്യോഗകയറ്റം ലഭിച്ച ചേരായി കണാരനും തലശ്ശേരിയിലെ ചില തീയ്യ ജാതി നേതാക്കളും കൂടി തീയ്യന്മാരുടെ ജാതീയ നേതൃത്വം തങ്ങളുടെ കൈകളിൽനിന്നും കൈമോശംവരാതിരിക്കാനും, അത് കൈവശപ്പെടുത്താനും, വേണ്ടിയാണ്, തലശ്ശേരിയിൽ ജഗന്നാഥസ്വാമി ക്ഷേത്രം തുറക്കാനായി പ്രയത്നിച്ചത് എന്ന് തോന്നുന്നു.

കാരണം, ഈഴവരുമായി യാതോരു പാരമ്പര്യ ബന്ധവുമില്ലാത്ത വടക്കേ മലബാറിലെ തീയ്യരെ, ഈഴവരുടെ പാരമ്പര്യ സാമൂഹിക പ്രശ്നങ്ങളുമായി കൂട്ടിയിണക്കാൻ സാമൂഹികമായി മലബാറിൽ സമാനമായ പ്രശ്നങ്ങളല്ല ഉണ്ടായിരുന്നത്. തിയ്യന്മാരും അയിത്തതിന്റെയും, ജാതിക്കുള്ളിലെ പലതരം പാരകളിലുംപെട്ട് ഉഴലുന്നവരായിരുന്നു എന്നത് വാസ്തവമാകാം. എന്നാൽ, ഈ രണ്ട് കൂട്ടരുടേയും പ്രശ്നങ്ങൾ വ്യത്യസ്തങ്ങളായിരുന്നു. ഇവിടെ ഒരുകൂട്ടർ ഉയർന്നവരും, മറ്റേക്കൂട്ടർ താഴ്ന്നവരും എന്നൊരു ധ്വനിയുടേയും ആവശ്യമില്ല. രണ്ട് കൂട്ടരും പുറമേനിന്നും ഇന്ത്യൻ ഉപദ്വീപിന്റെ തെക്ക് പടഞ്ഞാറൻ തീരത്ത് എത്തിപ്പെട്ട വ്യത്യസ്തങ്ങളായ ഏതൊക്കെയോ ചെറിയ കൂട്ടം ആളുകളുടെ പിൻമുറക്കാരാണ്. എന്നാൽ ഇവർ തമ്മിൽ യാതോരു പാരമ്പര്യ ബന്ധവുമില്ലായെന്നതാണ് വാസ്തവം.

എന്നാൽ ഈഴവ നേതാക്കളും, എഴുത്തുക്കാരും, തങ്ങളുടെ ജാതിപ്പേര് എഴുതുന്നിടത്തെല്ലാം, ബ്രാക്കറ്റിൽ തീയ്യരെന്നും കൂട്ടിച്ചേർക്കും. ഇത്, തീയ്യരിൽ, പ്രത്യേകിച്ചും വടക്കെ മലബാറിലെ തീയ്യരിൽ മനോവിഷമമുണ്ടാക്കും. അവർക്ക് യാതോരു രീതിയിലും ബന്ധമില്ലാത്തതും, കാര്യമായി അറിവില്ലാത്തതുമായ ജനക്കൂട്ടങ്ങളുടെ നേതാക്കൾ തങ്ങളെ അവരുടെ അണിയാക്കാൻ ശ്രമിക്കുന്നത് വല്ലാത്ത ഒരു വിരോധത്തിൽ കലാശിക്കുന്നു.

ഈഴവ നേതാക്കൾ ഇങ്ങിനെ ചെയ്യുന്നത്, അവരുടെ ഉള്ളിലെ എന്തോ അപകർഷത മൂലമാണെന്നും പറയപ്പെടുന്നു. വെളുത്ത ത്വക്ക് നിറത്തോടുള്ള താൽപ്പര്യവും, കറുപ്പ് ത്വക്ക് നിറത്തോട് വെറുപ്പും പൊതുവെ ഇന്ത്യൻ ഉപദ്വീപിൽ എല്ലായിടത്തും ഉള്ള ഒരു മനോഭാവമാണ്. കറുപ്പ് ത്വക്ക് നിറമുള്ളവർ വെളുത്തത്വക്ക് നിറമുള്ളവരോട് ബന്ധമുണ്ട് എന്ന് സ്ഥാപിക്കുന്ന പലവേലകളും എല്ലായിടത്തുമുണ്ട്. എന്നാൽ കേരളപ്പിറവിയുടെ ആദ്യകാലങ്ങളിലും, ഇങ്ഗ്ലീഷ് ഭരണകാലത്തും, വടക്കെ മലബാറിലെ തീയ്യരിൽ ചെറിയ ഒരു ശതമാനം പേരിൽ വ്യക്തമായ ഗുണമേൻമയും വ്യക്തിത്വവും ദർശ്ശിക്കാമായിരുന്നു. എന്നാൽ ഇതിന് കാരണം, ഇങ്ഗ്ലീഷ് ഭരണത്തിന് കീഴിലായിരുന്നത് കൊണ്ടും, ഇങ്ഗ്ലീഷ് വിദ്യാഭ്യാസം ലഭിച്ചത് കൊണ്ടുമാണ്. ത്വക്കിന്റെ നിറം വെളുത്തത് ആയിരുന്ന് കൊണ്ടല്ല.

എന്നാൽ, ഏതൊരു ജനസമൂഹത്തിനും മാനസികമായി ഏറ്റവും വളർച്ച ലഭിക്കുക, മറ്റെവിടെയെങ്കിലും ഉള്ള ജനങ്ങളോട് ഏകപക്ഷീയമായി അടുപ്പം നടിക്കുന്നതിലൂടെയാവില്ലാ എന്നാണ് തോന്നുന്നത്. മറിച്ച്, സ്വന്തമായി മാനസികമായും മറ്റും വളർച്ച ലഭിച്ച ഒരു ജനക്കൂട്ടത്തെ വാർത്തെടുക്കുന്നതിലൂടെയാണ്. ഇതിന് ഏറ്റവും പറ്റിയ ഉപാധി, കലർപ്പില്ലാത്ത, ഇങ്ഗ്ലീഷ് [pristine-English] പരിജ്ഞാനമാണ് എന്നാണ് ഈ എഴുത്തുകാരന് അഭിപ്രായപ്പെടാനുള്ളത്.

കാരണം, തലശ്ശേരിയിലേയുംമറ്റും തീയ്യരെ കേരള സംസ്ഥാന രൂപീകരണത്തിന് തൊട്ട്പിന്നാലെ തിരുവിതാംകൂറിൽ കണ്ടപ്പോൾ, അവർ ഒരു ഉയർന്ന നിലവാരമുള്ള ജനസമൂഹമാണ് എന്ന ഒരു തെറ്റിധാരണ അവിടങ്ങളിൽ തോന്നിയിരിക്കാം. ഇത് പൊള്ളയായ ഒരു തോന്നൽ മാത്രമായിരുന്നു. എന്നിരുന്നാലും, ഇതിന് കാരണമായത്, തലശ്ശേരിലിൽ, ഇങ്ഗ്ലീഷ് വിദ്യാഭ്യാസം ഇങ്ഗ്ലീഷുകാർ തന്നെ ഏർപ്പെടുത്തിയത് കൊണ്ടാണ്.

# ഔപചാരിക വിദ്യാഭ്യാസമെന്ന വിവരക്കേട്

10 മുതൽ 20 വർഷക്കാലം നീണ്ട സമയംപാഴാക്കൽ

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

ഈ എഴുത്തുകാരൻ പലവിധ വ്യാപാരങ്ങളും, ഒന്നിന് പിന്നാലെ മറ്റൊന്ന് എന്നരീതിയിൽ നടത്തിയിട്ടുള്ള ആളാണ്. യാതോരു വ്യാപാരവും ഒരു പരിധിയിൽ കൂടുതൽ മുന്നോട്ട് നീങ്ങാറില്ല. ഇതിന് വ്യക്തമായ പലകാരണങ്ങളുമുണ്ടെങ്കിലും, അദൃശ്യമായതും, ഭൗതികവേദികളിൽപെടാത്തതുമായ ചില കാരണങ്ങളും, ഇതിന് പിന്നിൽ ഉണ്ടായേക്കാം. ഇങ്ങിനെയൊക്കെയാണെങ്കിലും, ഈ വിചിത്രമായ ജീവിതാനുഭവം, ഈ എഴുത്തുകാരന് പലവിധ വ്യാപാരങ്ങളെക്കുറിച്ചും, അവയുടെ ഉള്ളറകളെക്കുറിച്ചും, അനവധി സർക്കാർ ഓഫീസ് നടത്തിപ്പുകളെക്കുറിച്ചും, പല ലൈസൻസുകളെക്കുറിച്ചും, ഔദ്യോഗിക അഴിമതികളെക്കുറിച്ചും, ഈ രാജ്യത്തിന്റെ പല ദിക്കിലുമുള്ള പലവിധ കാര്യങ്ങളെക്കുറിച്ചും, വീട്ടിലിരുന്നോ, സ്കൂളിലിരുന്നോ, കോളെജിൽ പഠിച്ചോ, അതുമല്ലെങ്കിൽ പാഠപുസ്തകങ്ങൾ വായിച്ചോ ലഭിക്കുന്നതിനേക്കാൾ എത്രയോ മടങ്ങ് വിവരങ്ങൾ ഈ ജീവിതാനുഭവങ്ങൾ മുഖേന നേരിട്ടോ, അല്ലെങ്കിൽ നേരിട്ടല്ലാതെയോ അറിയാൻ കഴിഞ്ഞിട്ടുണ്ട്.

ഇന്ന് പരക്കെ പടർന്ന് പിടിക്കുന്ന ഔപചാരിക വിദ്യാഭ്യാസത്തെക്കുറിച്ച് പലതും പറയാൻ ആഗ്രഹിക്കുന്നു. എന്നാൽ, അതിന് മുതിരുന്നതിന് മുമ്പായി ഫ്യൂഡൽ ഭാഷകളിലൂടെയുള്ള വിദ്യാഭ്യാസത്തിന്റെ പരിഹാസ്യതെക്കുറിച്ച് കുറച്ച് കാര്യങ്ങൾ പറയാൻ ആഗ്രഹിക്കുന്നു.

പൊതുജനങ്ങളുടെ കുട്ടികൾക്ക് പൊതുവായൊരു വിദ്യാഭ്യാസം നൽകണമെന്ന ചിന്ത ഇന്ത്യൻ ഉപദ്വീപിലെ മഹാരാജാക്കൾക്കും, സാധാരണ രാജാക്കൾക്കും, കുട്ടിരാജാക്കൾക്കും, മറ്റ് ഭൂപ്രഭുക്കൾക്കും, നാടുവാഴികൾക്കും ഒരിക്കലും മനസ്സിൽഉദിച്ച കാര്യമല്ല. ഇതിൽ അത്ഭുതപ്പെടാൻ കാര്യമായി യാതൊന്നുംതന്നെയില്ല. കാരണം, വെറും ചെക്കനും, ചെറുക്കനും, അവറ്റകളും, ഐറ്റിങ്ങളും, നീയും, ഇഞ്ഞിയും, വെറും പേരും മറ്റുമായി നിർവ്വചിക്കപ്പെടുന്ന സാധാ മനുഷ്യർക്കും, അവരുടെ കുട്ടികൾക്കും, വിവരവും വിദ്യാഭ്യാസവും, കഴിവുകളും, സാങ്കേതി വിവരങ്ങളും നൽകിയാൽ സമൂഹത്തിന്റെ അടിത്തറതന്നെ ഇളകിപ്പോകും. ചെറ്റപ്പുരയിൽ ഇരിക്കുന്നവൻ തലപ്പത്ത് കയറും. നാടുവാഴികൾക്കും മറ്റ് അധികാരക്കൂട്ടങ്ങൾക്കും പാരമ്പര്യമായി വാക്കുകളിലും ശാരീരികഭാഷയിലും, നിൽപ്പിലും, മുഖഭാവത്തിലും, ലഭിച്ചുകൊണ്ടിരുന്ന ബഹുമാനം മാഞ്ഞ്പോകും.

ഇന്ത്യൻ ഉപഭൂഖണ്ഡത്തിൽ ബ്രിട്ടിഷ്-ഇന്ത്യ സ്ഥാപിതമായപ്പോൾ കാര്യങ്ങളിൽ മാറ്റം വന്നു, ചരിത്രത്തിൽ ആദ്യമായി. ഇങ്ഗ്ളീഷുകാർക്ക് അദ്ദേഹം, അയാൾ, അവൻ തുടങ്ങിയരീതിയിൽ മനുഷ്യരെ പലനിലവാരത്തിൽ കാണുന്ന ഏർപ്പാട് മനസ്സിലായില്ല. If he (this man) can study, why can't he (that man) also study? ഇയാൾക്ക് പഠിക്കാൻ പാടുണ്ട് എങ്കിൽ എന്ത് കൊണ്ട് അയാൾക്കും പഠിക്കാൻ പാടില്ല, എന്ന രീതിയിലാണ് അവരുടെ ചിന്താമണ്ഡലത്തിൽ ഇക്കാര്യം പോയത്. എന്നാൽ, ഇന്ത്യൻ ഉപഭൂഷണ്ടത്തിലെ ഫ്യൂഡൽ ഭാഷകളിൽ ഇതേ കാര്യം മറ്റൊരു കോഡ് വിന്യാസത്തിലായാണ് പ്രവർത്തിച്ചത്. അദ്ദേഹം പഠിക്കുന്ന കാര്യങ്ങൾ എങ്ങിനെയാണ് അവൻ പഠിക്കുക? എന്നരീതിയിലാണ് ഈ സംഗതി ഇവിടെ പ്രകടമായത്. അദ്ദേഹവും അവനും ഒന്നല്ല, എന്ന കാര്യം ഫ്യൂഡൽ ഭാഷ സംസാരിക്കുന്ന ഏതൊരാൾക്കും അറിവുള്ള കാര്യമാണ്. അദ്ദേഹം കയറുന്നിടത്ത് അവൻ കയറുന്നതിന് പലപരിമിതികളും ഉണ്ട്. അദ്ദേഹത്തിന് വച്ച കസേരയിൽ, അവന് ഇരിക്കാമോ?

ലോഡ് മെക്കോളെ (Lord Macaulay) ആണ് ബ്രിട്ടിഷ്-ഇന്ത്യയിൽ ഇങ്ഗ്ളീഷ് പരിജ്ഞാനം വളർത്തുന്നതിന് പ്രചോദനവും മറ്റും നൽകിയത്. ഇതിനെക്കുറിച്ച് പലകാര്യങ്ങളും പറയാനുണ്ട്. എന്നാൽ, ഇപ്പോൾ ഔപചാരിക വിദ്യാഭ്യാസം ഫ്യൂഡൽ ഭാഷകളിലൂടെ നൽകിയാലുള്ള ന്യൂനകതളെക്കുറിച്ച് പ്രതിപാദിക്കാം.

പ്രാഥമിക വിദ്യാഭ്യാസം കൊണ്ട് പലകാര്യങ്ങളും വളർത്തിയെടുക്കാനാവും. ഇവയെന്താണ് എന്നത് തന്നെ കാര്യമായി മനസ്സിലാക്കേണ്ടകാര്യമാണ്. അതിനെക്കുറിച്ചും ഇപ്പോൾ പ്രതിപാദിക്കാൻ ആവില്ല.

ഫ്യൂഡൽ ഭാഷകളിലും, ഫ്യൂഡൽ ഭാഷകൾ സംസാരിക്കുന്ന അദ്ധ്യാപകരിലൂടെയും പ്രാഥമിക വിദ്യാഭ്യാസം നൽകിയാൽ, ഉള്ള പോരോയ്മയെക്കുറിച്ചാണ് ഈ ലേഖനത്തിൽ പറയാൻപോകുന്നത്. ഇതിൽ അദ്ധ്യാപകർ മോശക്കാരാണെന്നോ, മറ്റെന്തെങ്കിലും രീതിയിൽ പോരായ്മ ഉള്ളവരാണ് എന്നോ ഉള്ള ധ്വനിയില്ല. മറിച്ച് ഭാഷയിലെ പോരായ്മകൾ വിദ്യാർത്ഥികളെയും അദ്ധ്യാപകരേയും, മുതിർന്നവരേയും, ജനക്കൂട്ടങ്ങളേയും എങ്ങിനെ പ്രതികൂലമായി ബാധിക്കുന്നു എന്നതാണ് ചർച്ചാവിഷയം.

ഇങ്ഗ്ളീഷുകാർക്ക് അറിയില്ലെങ്കിലും, യഥാർത്ഥത്തിൽ ഇങ്ഗ്ളീഷിലെ പാഠ്യവിഷയങ്ങൾ ഇന്ത്യൻ ഫ്യൂഡൽ ഭാഷകളിൽ പഠിപ്പിക്കുമ്പോൾ വിചിത്രമായതും, എന്നാൽ പെട്ടെന്ന് നിർവ്വചിക്കാനോ, മനസ്സിലാക്കാനോ, മനസ്സിലാക്കിക്കാനോ ആവാത്ത രീതിയിലുള്ള ഒരു മൂല്യ ചോഷണം, പാഠ്യപദ്ധതിയിൽ സംഭവിക്കുന്നുണ്ട്. ഇത് എന്താണ് എന്ന് ഇപ്പോൾ ചർച്ചയ്ക്ക് എടുക്കുന്നില്ല.



NextPage
Connect to the Internet & Click on the specific buttons, to open the respective webpages connected to these districts in Kerala.
Kazargode Cannanore Wynad Calicut Malappuram Palghat Trichur Ernakulam Idikki Pa'namthitta Kottayam Alleppy Quilon Trivandrum

അതോടൊപ്പംതന്നെ ഇങ്ഗ്ളിഷ് സ്കൂൾ ജീവിത അനുഭവത്തിൽനിന്നും വീക്ഷിച്ചാൽ, തികച്ചും അരോചകവും, വിദ്യാർത്ഥികളോടും, അവരിലെ ചിലരുടെ മാതാപിതാക്കളോടും, അവഹേളനയും, പുച്ഛവും, അവജ്ഞയും തുളുമ്പുന്ന മാനസികാന്തരീക്ഷമാണ് ഇന്ത്യൻ ഫ്യൂഡൽ ഭാഷാന്തരീക്ഷത്തിലെ വിദ്യാഭ്യാസ ജീവിതം.

കലർപ്പില്ലാത്ത ഇങ്ഗ്ളിഷിൽ (ഇങ്ഗ്ളണ്ടിലെ ഇങ്ഗ്ളിഷിൽ), വിദ്യാർത്ഥികളെ അദ്ധ്യാപകർ Youഎന്ന് സംബോധനചെയ്യുന്നു. അവരെ പരാമർശിച്ച്കൊണ്ട് He, She, His, Her തുടങ്ങിയവാക്കുകൾ ഉപയോഗിക്കുന്നു. വിലകുറയ്ക്കുന്നതോ, മൂല്യചോഷണം വരുത്തുന്നതോആയ വാക്കുകളും, പ്രയോഗങ്ങളും, ഉപയോഗിക്കപ്പെടുന്നില്ല.

എന്നാൽ ഫ്യൂഡൽ ഭാഷാന്തരീക്ഷത്തിലെ സ്കൂളുകളിൽ, വിദ്യാർത്ഥികൾ നീ (ഇഞ്ഞി), അവൻ (ഓൻ), അവൾ (ഓള്), ചെറുക്കൻ, (ചെക്കൻ), പെണ്ണ്, (അനെ, അളെ) (ബ്രാക്കറ്റിൽ കൊടുത്തിരിക്കുന്നത് മലബാർ ഭാഷാ പ്രയോഗങ്ങളാണ്). ഇങ്ങിനെ നിർവ്വചിക്കപ്പെടുന്ന വിദ്യാർത്ഥിയെ എടാ, എടി, എന്താടാ, എന്താടീ, അവറ്റകൾ (ഐറ്റിങ്ങൾ) തുടങ്ങിയവാക്കുകളാലും വിലകുറയ്ക്കുകയും, തറപറ്റിക്കുകയും, മൂല്യചോഷണം വരുത്തുകയും, അവഹേളിക്കുകയും, വിറപ്പിക്കുകയും, ഞെട്ടിക്കുകയും ചെയ്യും, അദ്ധ്യാപകരും, മറ്റ് സ്കൂൾ ജീവനക്കാരും.

അതെ സമയം, അദ്ധ്യാപകരേയും മറ്റ് സ്കൂൾ ജീവനക്കാരേയും, മറ്റും, വിദ്യാർത്ഥികൾ സാർ, മാഡം/മേഡം, മാഷ് (നിങ്ങൾ), ടീച്ചർ, അദ്ദേഹം, അവര്, (ഓര്, ഓല്), സാറന്മാര്, മാഷ്മാര്, ചേട്ടൻ, ചേച്ചി, ആന്റി, അങ്ങ്ൾ തുടങ്ങിയ ബഹുമാനസൂചകങ്ങൾ നിറഞ്ഞിരിക്കുന്ന വാക്കുകളാൽ സംബോധനയും പരാമർശ്ശിച്ച് പറയുകയും വേണം. ഇങ്ങിനെ ചെയ്യുന്ന വിദ്യാർത്ഥി, സ്വമേധയാ, മൂല്യനിലവാരത്തിൽ താഴോട്ട് പോകുന്നുണ്ട്.

ഈ അദ്ധ്യാപക-വിദ്യാർത്ഥി ബന്ധത്തിൽ ഇങ്ഗ്ളിഷ് ഭരണത്തിന് മുമ്പുണ്ടായിരുന്നതും, ഇങ്ഗ്ളിഷുകാർ തുടച്ച് മാറ്റാൻ ശ്രമിച്ചതുമായ, പ്രദേശിക ജന്മി-കുടിയാൻ ബന്ധകോഡുകളുടെ തനി പ്രതിരൂപമാണ് പ്രവർത്തിച്ചുവരുന്നത്. ഇന്ത്യൻ ഭരണഘടന പ്രകാരം, ഇത്യാദി സമൂഹിക സ്ഥാനങ്ങൾ പാടില്ലാത്തതാണ്. ഇതിനെക്കുറിച്ച് ചിന്തിക്കാനും മറ്റും ആർക്കും സമയവുമില്ല, താൽപ്പര്യവുമില്ല. മിക്ക ആളുകളും ഇന്ന് സ്വന്തം സ്വാർത്ഥകാര്യങ്ങളിൽ മാത്രമാണ് താൽപ്പര്യം കാണിക്കാറ്.

എന്നാൽ ഇതാണ് അച്ചടക്കത്തിന്റെയും, ഗുരുത്വത്തിന്റേയും മാനദണ്ഡമായി പൊതുവെ കാണപ്പെടുന്നത്. ഇത് ശരിക്കും പറഞ്ഞാൽ വഡ്ഢിത്തം മാത്രമാണ്. കാരണം, ഇങ്ങിനെ വിദ്യാർത്ഥിയെ നീയെന്ന് സംബോധനചെയ്യാൻ ആവുന്ന അദ്ധ്യാപകരോട്, വിദ്യാർത്ഥി അനുസരണയും, പൂച്ചയെ കണ്ട എലിയെപ്പോലെയും, അതീവ ബഹുമാനമുളള ആളും ആയി അഭിനയിക്കുമെങ്കിലും, ഇങ്ങിനെ അദ്ധ്യാപക സ്ഥാനത്ത് വരാത്ത ഒരു വ്യക്തിയോട് പെരുമാറുമ്പോൾ, സ്വന്തം അദ്ധ്യാപകരിൽ നിന്നും ലഭിച്ച അതേ ശീലം അവരുംകാണിക്കും. അവരെ ഞെട്ടിപ്പിക്കാതെ, അവരോട് മാന്യമായി പെരുമാറുന്ന ആളുടെ മേൽ ഇവർകയറും, അവരോട് അനാദരവ് കാണിക്കും, അവരെക്കുറിച്ച് പരോക്ഷമായും പ്രത്യക്ഷമായും ബഹുമാനമില്ലാത്ത വാക്കുകൾ ഉപയോഗിക്കും.

ഇങ്ങിനെനോക്കുമ്പോൾ അദ്ധ്യാപകർ പരിശീലിപ്പിച്ച ബഹുമാന-അച്ചടക്കകോഡുകൾ, അദ്ധ്യാപക-വിദ്യാർത്ഥി ബന്ധത്തിൽ മാത്രമെ ചിലവാകൂ, എന്ന് മനസ്സിലാക്കാം. ഇതിന് ബാഹ്യമായ എല്ലാ ബന്ധങ്ങളിലും സ്ഥലങ്ങളിലും വിദ്യാർത്ഥിയും, ആളെയും അയാളുടെ ഞെട്ടിക്കാനുളള കഴിവിനേയും മാനസികമായി അളന്നതിന് ശേഷമെ, മാന്യമായി സംഭാഷണം നടത്തണമോ, അല്ലെങ്കിൽ ഞെട്ടിക്കണമോ എന്ന് തീരുമാനിക്കുകയുള്ളു. എന്നുപറഞ്ഞാൽ, ഇന്ന് ഇന്ത്യൻ സ്കൂളുകളിൽ നിന്നും, അനുസരണയും, അച്ചടക്കവും അദ്ധ്യാപകരോടുള്ള ബഹുമാനവും, വിധേയത്വവും മറ്റും പഠിപ്പിക്കുന്നത്, സമൂഹത്തിൽ ഒരു കൂട്ടം അച്ചടക്കരഹിതരായ ആളുകളെയാണ് സൃഷ്ടിക്കാൻ ഉതകുന്നത് എന്ന് കാണാം. ഈ അച്ചടക്ക രഹിതരായ ആൾക്കൂട്ടങ്ങളെ നിയന്ത്രിക്കാൻ പറ്റുന്നവർ, അവരെ നീ, എടാ, എടീ, എന്താടാ, എന്താടീ തുടങ്ങിയ വാക്കുകൾ ആക്രോശിച്ചോ, അല്ലെങ്കിൽ സ്നേഹത്താലോ വിളിക്കാൻ കഴിവുളളവരായ ഇവരുടെ നേതാക്കളും മറ്റുമാണ്. ഇതിൽ, പരുക്കൻ പ്രകൃതക്കാരായ പോലീസുകാരും ഉൾപ്പെടും.

ഈ ഫ്യൂഡൽ ഭാഷാന്തരീക്ഷത്തിലൂടെ ഒരു വൻകൂട്ടം ആളുകളെ വിദ്യയഭിസിപ്പിച്ച് വിടുന്നത്, ഇങ്ഗ്ളിഷ് അന്തരീക്ഷത്തിൽ പഠിച്ച് വരുന്ന ആളുകൾക്ക് നൽകിയിരിക്കുന്ന ലോലവും, മറ്റുമായ പെരുമാറ്റ പരിശീലനങ്ങളുടെ മൂല്യത്തെത്തന്നെ ഇല്ലാതാക്കുന്നു. ഇങ്ഗ്ളിഷ് പഠനാന്തരീക്ഷത്തിൽ, പേര് ചേദിക്കുന്നത്, മലയാളത്തിൽ നിന്റെ പേരെന്താ? എന്ന രീതിയിലല്ല. ശരിയായ ഇങ്ഗ്ളിഷ് രീതിയിൽ ഇത് ചോദിക്കുന്നത്, May I know your name please? എന്ന രീതിയിലാണ്. മലയാളത്തിൽ ഈ വാക്യം തർജ്ജമചെയ്യുമ്പോൾ, ഇങ്ങിനെ പരിഭാഷപ്പെടുത്താം: ഞാൻ താങ്കളുടെ പേര് അറിഞ്ഞ് കൊള്ളട്ടെ? എന്നാൽ ഇത്യാദി വാക്യപ്രയോഗരീതി, മലയാളത്തിലെ ആളെ അളന്നുളള പരുക്കൻ ചോദ്യം ചെയ്യൽ രീതിക്ക് യോജിക്കില്ലതന്നെ.

ഫോണിൽ സംസാരിക്കുമ്പോൾ, നിങ്ങളാരാ, നീയാരാ, എന്താ നിങ്ങടെ പേര്, എന്താ

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

നിന്റെ പേര്, തുടങ്ങിയ അവകാശരീതിയിലുള്ള ചോദ്യംചെയ്യലും മറ്റും യഥാർത്ഥ ഇങ്ഗ്ലീഷിലില്ലതന്നെ. ഇങ്ഗ്ലീഷിൽ ഇത് ചോദിക്കുന്നത്, May I know who is speaking?എന്നതായോ, May I know who this is? അല്ലെങ്കിൽ May I know your name please?എന്നോ ആണ്.

മാത്രവുമല്ല, എന്ത് ചെയ്യാൻ ഒരുമ്പെടുമ്പോഴും, അനുവാദംചോദിക്കുന്ന രൂപത്തിലുള്ള May I?എന്ന പ്രയോഗം നോക്കുക. സർക്കാർ ഓഫിസിൽ ചെന്നാൽ, കസേരയിൽ ഇരിക്കുന്നതിന് മുമ്പ് അനുവാദം ചോദിക്കാൻ May I sit down? അല്ലെങ്കിൽ May I take a seat?എന്ന് പറയാം. എന്നാൽ ഇതേ കാര്യം മലയാളത്തിൽ ചോദിച്ചാൽ എന്താണ് സംഭവിക്കുകയെന്ന് അറിയണമെങ്കിൽ, സർക്കാർ ഉദ്യോഗസ്ഥനോട്, ഞാൻ ഇരിക്കട്ടെ യെന്ന് ചോദിക്കേണം. എന്തായിരിക്കും ഉത്തരം എന്ന് പരീക്ഷിച്ച് നോക്കേണ്ടകാര്യമാണ്. ഇങ്ങിനെയൊരു ചോദ്യം സാധ്യമാണെങ്കിൽ വിദ്യാർത്ഥികൾ അവരുടെ സ്കൂളിൽ അദ്ധ്യാപകരുടെ മുന്നിൽ പോയി, ഞാൻ ഇരിക്കട്ടെ?യെന്ന് ചോദിച്ച് പരിചയം ഉണ്ടായിരിക്കേണ്ടതാണ്. ഇതൊന്നും പൊതുവായ മലയാള ഭാഷാകോഡുകളിൽ പറ്റുന്നകാര്യമല്ല. കാരണം ഭാഷാകോഡുകൾ ഒന്നോ രണ്ടോ വാകൃങ്ങളിലൂടെയും വാക്കുകളിലൂടെയും തിരുത്തിക്കുറിക്കാവുന്നതല്ല. മറിച്ച് പതിനായിരക്കണക്കിന് ചെറുതും വലുതുമായ കോഡുകളും, മനുഷ്യ അനുഭൂതികളും, സമൂഹിക അന്തരീക്ഷകോഡുകളും നിറഞ്ഞിരിക്കുന്ന ഒന്നാണ് ഭാഷ.

ഇങ്ഗ്ലീഷ് ഭാഷയിൽ ഒരു കൗണ്ടറിന് മുന്നിൽ ഒരാൾ നിൽപ്പുണ്ടെങ്കിൽ, അടുത്തയാൾ സ്വമേധയാ പിന്നിൽ വന്നാണ് നിക്കുക. എന്നാൽ മലയാളാന്തരീക്ഷത്തിൽ, ഒരു ശക്തമായ സമ്മർദ്ദാന്തരീക്ഷം പരോക്ഷമായെങ്കിലും ഉണ്ടെങ്കിലേ, രണ്ടാത്തെ ആൾ പിന്നിൽ വന്ന് നിൽക്കൂ. ഇതാണ്, മലയാള അന്തരീക്ഷത്തിലെ സ്കൂളുകളിൽ വിദ്യാർത്ഥികളെ ക്യൂപാലിക്കാനായി, എടാ, എടീ, തുടങ്ങിയവാക്കുകളുടെയും വടിയുടെ ഭീഷണിയുടെ പിൻബലത്തോടും കൂടി ക്യൂ സമ്പ്രദായം പഠിപ്പിക്കുന്നതിലെ പിശക്. ശക്തമായ ഭീഷണിയുടെ അന്തരീക്ഷമില്ലെങ്കിൽ, സ്വമേധയാ ക്യൂനിൽക്കാനുള്ള പ്രവണത, ഈ വിദ്യർത്ഥികളിൽ കാണില്ല.

ഇങ്ങിനെ നോക്കുമ്പോൾ, ഇങ്ഗ്ലീഷിലെ പൊതുവായി ഉപയോഗിക്കപ്പെടുന്ന May I?, Please, Excuse me, Can I? I beg your pardon, Pardon, I regret, Sorry, I appologise, Good morning, Good evening, Good night തുടങ്ങിയ വാക്കുകളുടെ സൂചനപോലും ഇല്ലാത്ത മലയാളാന്തരീക്ഷം തികച്ചും വ്യത്യസ്തമാണ്. ഇക്കാരണത്താൽതന്നെ ഇങ്ഗ്ലീഷ് സ്കൂൾ അന്തരീക്ഷം തരതമ്യേന മൃദുലവും, ചെറുതായെങ്കിലും സ്ത്രൈണ സ്വഭാവമുള്ളതും, ആരും ഞെട്ടിക്കാനില്ലെങ്കിലും മര്യാദകളുള്ളതും, നേതാവ് കളിക്കുന്ന വിദ്യാർത്ഥികളില്ലാത്തതും മറ്റുമായ അന്തരീക്ഷമായിരിക്കും.

ഈ മൃദുലമായ അന്തരീക്ഷം കാര്യക്ഷമമല്ലെന്നും, ഞെട്ടിക്കുന്നതും, ആക്രോശിക്കാൻ കഴിവുള്ളതും, ബഹളാന്തരീക്ഷം സൃഷ്ടിക്കാൻ കഴിവുള്ളതുമായ വിദ്യാർത്ഥകളാണ് ജീവിതത്തിൽ വിജയിക്കുകയെന്നും മറ്റുമുള്ള വിഡ്ഢി അഭിപ്രായങ്ങൾ പറയുന്നവർ ധാരാളമുണ്ട്. എന്നാൽ സത്യം തികച്ചും വ്യത്യസ്തവും, സങ്കീർണ്ണമായ പലകാര്യങ്ങൾ അടങ്ങിയവയുമാണ്.

ഇങ്ഗ്ലീഷ് അന്തരീക്ഷത്തിൽ പുരുഷന്മാരും, സ്ത്രീകളും, കുട്ടികളും മറ്റും, ഒറ്റയ്ക്ക് വാണിജ്യ കേന്ദ്രങ്ങളിൽവന്ന് വളരെ പക്വതയോടെ കാര്യങ്ങൾ നിർവ്വഹിച്ച് പോകുന്നത് കാണാം. എന്നാൽ, ഒച്ചപ്പാടും, ബഹളാന്തരീക്ഷവും മറ്റുമായി പഠിച്ച് വളർന്നവർ ജീവിക്കുന്നിടത്ത്, ഗ്രാമീണ അങ്ങാടിയിൽ പോകാൻ പല വീട്ടിലേയും, സ്ത്രീജനങ്ങളും, കുട്ടികളും ഇഷ്ടപ്പെടില്ലതന്നെ. ഇതിൽ പുരുഷന്മാരിലും പലരും പോകാൻ ഇഷ്ടപ്പെടില്ല. പലരും അവരുടെ വേലക്കാരിയേയോ, വേലക്കാരനേയോ ആണ് ഈ വക അങ്ങാടികളിൽപോകാൻ വിടുക. അല്ലെങ്കിൽ, അദ്ധ്യാപകൻ, അദ്ധ്യാപിക, സർക്കാരുദ്യോഗസ്ഥൻ തുടങ്ങി വല്ല ബഹുമാനക്കോഡും ഉള്ളവരായിരിക്കേണം.

ഇങ്ഗ്ലീഷ് അന്തരീക്ഷത്തിന്റെ കാതൽ, എല്ലാവർക്കും, മാനസിക സമ്മർദ്ദങ്ങളില്ലാതെ മറ്റുള്ളവരുമായി ഇടപഴകാൻ സാധിക്കും എന്നതാണ്. മലയാളത്തിലും, മറ്റ് ഇന്ത്യൻ ഭാഷകളിലും, ബഹുമാന-അവജ്ഞാ കോഡുകൾ നിരന്തരമായി ആളെ വിഷമിപ്പിക്കാൻ ശ്രമിക്കും. പ്രത്യേകിച്ചും സാമൂഹിക മഹിമ പ്രകടിപ്പിക്കാൻ കഴിയാത്തവരിൽ.

ഇങ്ഗ്ലീഷ് ഒരു സമത്വസുന്ദരമായ ഭാഷയാണ്. ഇതിനെക്കുറിച്ച് പറയുകയാണെങ്കിൽ, ഈ എഴുത്തുക്കാരൻ മലായള ഭാഷ കേരളത്തിലെ സ്കൂളുകളിൽ നിർബന്ധ ഭാഷയായി പഠിപ്പിക്കരുത് എന്ന് വാദിച്ച് കൊണ്ട് ബഹുമാനപ്പെട്ട കേരളാ ഹൈക്കോടതിയിൽ റിറ്റ് പെറ്റിഷൻ (റിറ്റ് ഹരജി) നൽകിയപ്പോൾ, ഈ എഴുത്തുകാരൻ മലയാത്തിലെയും, മറ്റ് ഇന്ത്യൻ ഭാഷകളിലേയും മനുഷ്യനെ പലതരക്കാരായി വിവേചനം ചെയ്യുന്ന കോഡുകളെക്കുറിച്ച് സംസാരിച്ചു. ഇത് കേട്ട്, ബഹുമാനപ്പെട്ട ചീഫ് ജസ്റ്റിസ് ഇങ്ഗ്ലീഷിനെ ഒരു egalitarian language (സമത്വവാദ ഭാഷ) ആയി (കരുതിക്കൂട്ടിയല്ലാതെ) നിർവ്വചിച്ചതായി ഓർക്കുന്നു.

മനുഷ്യനെ സമന്മാരായി കണാത്ത ഭാഷയിലൂടെയോണോ, വിദ്യാർത്ഥികളെ പഠിപ്പിക്കേണ്ടുന്നത്? ഇങ്ങിനെ പഠിച്ച് വളർന്നുവരുന്ന ആളുകൾ എങ്ങിനെയാണ് മറ്റ് പൗരന്മാരെ വകവച്ച് കൊടുക്കുക?

അദ്ധ്യാപകരിൽ നിന്നും സ്വമേധയാ കിട്ടുന്ന പലവിധ സൂചനകളിൽനിന്നും ഒരു സാധാരണ സൂചനയെക്കുറിച്ച് ഇവിടെ പ്രതിപാദിക്കാം.

സർക്കാർ സ്കൂളിൽ രണ്ട് കുട്ടികളുടെ മാതാപിതാക്കളിൽ അരെങ്കിലും ഒരാൾ കയറിവരുന്നു. ഒരാൾ ഡോക്ടർ. മറ്റെയാൾ സാധാ പണിക്കാരൻ/പണിക്കാരി (അല്ലെങ്കിൽ ടാക്സി ഡ്രൈവർ, പ്രൈവറ്റ് ബസ് കണ്ടക്റ്റർ, പീടിക (കടയിലെ) തൊഴിലാളി, തെങ്ങേറ്റക്കാരൻ).

> ഈ രണ്ട് കുട്ടികളെയുംപറ്റി പാരമർശ്ശിക്കുമ്പോൾ, ഒന്ന് അദ്ദേഹത്തിന്റെ മകനാണ്. അവരുടെ മകനാണ്. ഓാരെ മോനാ. ഓലെ മോനാ. (ചുവപ്പിലെ വാക്ക് മലബാർ ഭാഷ)
>
> മറ്റെകുട്ടിയാരാണ്? അയാളുടെ മകനാ, അവന്റെ മകനാ, ഓാന്റെ മോനാ, ഓാളെ മോനാ.

ഈ രണ്ട് വിദ്യാർത്ഥികൾക്കും ഗുരുതരമായ ഒരു വിഷവും വിഷമവും മനസ്സിൽ വന്ന് ചേരേണ്ടതാണ്. എന്നാൽ സമൂഹത്തിൽ എല്ലായിടത്തുനിന്നും ലഭിക്കുന്ന വിഷമായതിനാൽ, പ്രത്യേകിച്ചൊരു വിഷം മനസ്സിൽകയറണമെന്നില്ല. എന്താണ് ഈ വിഷം?

ചങ്ങാതിയുടെ അച്ഛൻ/അമ്മ സാമൂഹിക ദിവ്യത്വമുള്ള ആളാണ്. സ്വന്തം അച്ഛൻ/അമ്മ, സമൂഹത്തിലെ ചേറാണ്. ഇങ്ങിനെയൊരു അരോചകവും തെമ്മാടിത്തപരവും, ഇന്ത്യൻ ഭരണഘടനയ്ക്ക് വിപരീതവുമായ ഒരു വിഷമയമായ വിരവം നിർബന്ധ വിദ്യാഭ്യാസത്തിലൂടെ പിടിച്ച്കൊണ്ട് വന്ന് യുവജനങ്ങളെ പഠിപ്പിക്കുന്നതിൽ തെറ്റുണ്ടോ?

നിർബന്ധ വിദ്യാഭ്യാസത്താൽ ഇന്ന് ഈ നാട്ടിലെ ഒട്ടനവധി പാരമ്പര്യ സാങ്കേതിക പരിജ്ഞാനങ്ങളും, മാഞ്ഞ്കൊണ്ടിരിക്കുകയാണ്. ഉദാഹരണത്തിന്, ആശാരിപ്പണി. ഇങ്ഗ്ളീഷ് ഭരണകാലത്ത്, ആശാരിമാരെ ഇന്ത്യൻ ആർക്കിടെക്റ്റുകൾ എന്ന് വരെ അവർ വിശേഷിപ്പിച്ചിരുന്നു. കാരണം, യാതോരു ആധുനിക എൻജിനിയ്റിങ്ങ് കൊളജുകളിൽ പോകാതെതന്നെ ഇവർ ഗംഭീരങ്ങളായ കെട്ടിടങ്ങൾ രൂപകൽപ്പനചെയ്യുകയും, നിർമ്മിച്ചെടുക്കുകയും ചെയ്തിരുന്നു. എന്നാൽ, പ്രാദേശിക ഫ്യൂഡൽ ഭാഷകളിൽ ഈ പണിക്ക്, മറ്റ് പല കൈത്തൊഴിലുകളും പോലെ, വിലകുറവായിരുന്നു.

എന്നാൽ ഇന്നുള്ള ഫ്യൂഡൽ ഭാഷകളിൽ ഉള്ള നിർബന്ധ വിദ്യാഭ്യാസത്തിൽ, ഇത്യാദി പണികൾ തുടർന്നും മൂല്യംലഭിക്കാതെ നിലനിൽക്കുന്നു. അതേ സമയം, ഡോക്ടർ, എൻജിനിയർ, സർക്കാർ തൊഴിൽ, തുടങ്ങിയ പണികൾക്ക്, ഭാഷതന്നെ അനാവശ്യമായ മൂല്യക്കയറ്റം നൽകുന്നു. സ്വന്തം പാരമ്പര്യ തൊഴിലിനോട് അറപ്പാണ്, ഈ വിദ്യാഭ്യാസം ലഭിച്ച് വരുന്ന ഏതൊരു ആളിലും ഉണരുക. കാരണം, സ്കൂളുകളിൽനിന്നും സ്വമേധയാ ലഭിക്കുന്ന അറിവ് പ്രകാരം, ഡോക്ടറും, എൻജിനിയറും, സർക്കാർ തൊഴിലുകാരനും മറ്റും അദ്ദേഹവും, അവരും, ഓരും, മാഡവും/മേഡവും, താങ്കളും, സാറും മറ്റുമാണ്. അതേ സമയം, മറ്റ് തൊഴിലുകാർ, ഭാഷാകോഡുകളിൽ പലവിധത്തിൽ നിർവ്വചിക്കപ്പെടുന്നു. അവ പലതും, മൂല്യചോഷണം നൽകുന്ന വാക്കുകളാലാണ്.

**My article on Gandhi in Telegraph.UK**

# ഇന്ത്യൻ ബാങ്കുകളുടെ ഉടമസ്ഥരുടെ ഗതികെട്ട അവസ്ഥ



1969ൽ ഇന്ദിരാഗാന്ധിയെന്നു പേരുള്ള ഇന്ത്യയുടെ അന്നത്തെ പ്രധാനമന്ത്രി 14 ബാങ്കുകൾ ദേശസാൽകരിച്ചു. ഇവയ്ക്ക് നിസ്സാരമായ നഷ്ടപരിഹാരം, 10 വർഷത്തിന് ശേഷം പൂർത്തിയാകുന്ന ബോണ്ടുകളായി നൽകി. രാജ്യത്ത് സോഷ്യലിസം കൊണ്ടുവരുന്നതിന്റെ ലക്ഷണമായി ഇതിനെ പലരും കണ്ടു. തുടർന്ന് വന്ന ദേശീയ തിരഞ്ഞെടുപ്പിൽ കോൺഗ്രസ് പാർട്ടി വൻ ഭൂരിപക്ഷത്തോടെ ഭരണത്തിൽകയറി.

ബാങ്കുകൾ ദേശസാൽകരിച്ചാൽ അവയുടെ ഉടമസ്ഥർ ഇനിമുതൽ ജനങ്ങളാണ് എന്ന ഒരു വിഡ്ഢിത്തം നിറഞ്ഞ ധ്വനി പലരിലും വന്നിരുന്നു. ഇതിൽ ആഴത്തിലുള്ള അടിസ്ഥാനം ഇല്ലായെന്നും, ഇത് സാധ്യമായ കാര്യമല്ലെന്നും ഇന്ത്യൻ ഭാഷകളിൽ കൂടി ചിന്തിക്കുന്നവർക്ക് അറിവുള്ളകാര്യമാണ്. കാരണം, ഇന്ത്യൻ ഫ്യൂഡൽ ഭാഷാകോഡുകളിൽ തീരെ നിലവാരം കുറഞ്ഞ് നിർവ്വചിക്കപ്പെടുന്ന വിലകുറഞ്ഞ ഇന്ത്യൻ പൗരന് ഇങ്ങിനെ ഒരു മുതലാളി-അവസ്ഥ സാധ്യമായകാര്യമല്ലതന്നെ. പിന്നെയെന്താണ് ഇന്ദിരാഗാന്ധി ഉദ്ദേശിച്ചത്?

ഇന്ത്യയിലെ ജനങ്ങൾക്കെല്ലാം ഒരു ബാങ്ക് എക്കൗണ്ടിന് അവകാശമുണ്ട് എന്നൊരു ധാരണ ഈ പ്രവർത്തിയിൽ ചിലർ കണ്ടേക്കാം. ഉദാഹരണത്തിന്, പണ്ട് ഇങ്ഗ്ളിഷുകാർ ഭരിച്ചിരുന്ന കാലഘട്ടത്തിൽ, അവർക്ക് മാത്രമായുള്ള ചില ഇടങ്ങളുണ്ടായിരുന്നു. ഇതിനെപ്പറ്റിപ്പറയുമ്പോൾ ഇന്നുള്ള ഇന്ത്യയിലെ പല ധനികർക്കും കോപം വരും. കാരണം, അവരെപ്പോലുള്ളവർക്ക് കയറാൻ പറ്റില്ലാത്ത ഒരു ഇടം ഇന്ത്യയിലോ? ഇത് എങ്ങിനെ അംഗീകരിക്കും? എന്നാൽ വാസ്തവം പറയുകയാണെങ്കിൽ ഇന്നും പലവിധത്തിലുള്ള സാമൂഹിക സംഘടനകൾ നടത്തുന്ന പല സംവിധാനങ്ങളിലും അന്യർക്ക് പ്രവേശനമില്ലായെന്നും, അന്യർ അവയ്ക്ക് അകത്തേക്ക് കടക്കാൻ ശ്രമിക്കുകയില്ലയെന്നുമാണ് വാസ്തവം. പോരാത്തതിന് ഇന്ത്യയിലെ ഒട്ട്മിക്ക സംവിധാങ്ങളും, ഒന്നുകിൽ അമിതമായോ, ചെറുതായോ ധനമുള്ളവർക്കോ, അല്ലെങ്കിൽ സർക്കാർ ഉദ്യോഗസ്ഥർക്കോ മാത്രമുള്ളതാണ്. ഇത് പോലെതന്നെയാണ് ഇന്നുള്ള ഇന്ത്യൻ ബാങ്കുകളുടേയും കാര്യം.

എന്നാൽ ബാങ്ക് എന്നുള്ളത് ഒരു സർക്കാർ സ്ഥാപനത്തിന് ഉപരിയായി, ഒരു വാണിജ്യ സംഘടനയായതിനാൽ ഇന്ത്യയിലെ ഒട്ട്മിക്ക ജനങ്ങൾക്കും അതിലെമിക്ക സംവിധാനങ്ങളും അപ്രാപ്യമോ, അല്ലെങ്കിൽ അപ്രസക്തമോ ആയിരിക്കും. ഇതിൽ ഒരുമാറ്റം വരികയും, ഇന്ത്യയിലെ എല്ലാ ജനങ്ങൾക്കും ഇവ പ്രാപ്യവും, പ്രസക്തവും ആവുന്നത് കാണാൻ ഇന്ന് ബാങ്കിങ്ങ് സംവിധാനം ഉപയോഗിക്കുന്ന മിക്ക ഇന്ത്യക്കാർക്കും ഇഷ്ടമുള്ളകാര്യമായിരിക്കില്ല. കാരണം, ഇങ്ങിനെ സംഭവിച്ചാൽ, താഴെക്കിടയിലുള്ള ജനം വളരും. ഇങ്ങിനെ ഒരു സംഭവവികാസം ഇന്ത്യൻ സമൂഹത്തിലെ മുകൾത്തട്ടിൽ ഇരിക്കുന്നവർക്ക് ഇഷ്ടപ്പെടുന്ന കാര്യമല്ല.

വാസ്തവം ഇങ്ങിനെയായിരിക്കുമ്പോൾ, പിന്നെ ഈ ദേശസാൽകൃത ബാങ്കുകളുടെ ഉടമസ്ഥർ ആരാണ് എന്ന ചോദ്യം ഉയരും. ഇത് ജനങ്ങളാണ് എന്ന വിഡ്ഢിത്തം അമിതവിദ്യാഭ്യാസം നേടിയ അക്കാടമിക്ക് പണ്ഡിതർമാത്രമെ വിശ്വസിക്കാൻ സാധ്യതയുള്ളു. കാരണം, ബാങ്കുകളിൽ ഇന്ത്യയിലെ സാധാരണക്കാരനായ പൊതുജനം എന്നവർക്ക് കിട്ടുന്നത്, മുതൽഉടമയുടെ സ്ഥാനമല്ല. മറിച്ച് മിക്കപ്പോഴും വെറും, വിധേയന്റെയോ, അടിമയുടേയോ, യാചകന്റേയോ, കൂലിക്കാരന്റേയോ മറ്റോ സ്ഥാനമാണ്. ഇതും അങ്ങിനെ ആകാൻ പറ്റുള്ളു എന്നുംകരുതുന്നവരും ഇന്ത്യയിൽ പലരും കാണും. കാരണം, ഇന്ത്യൻ ഫ്യൂഡൽ ഭാഷകളിലൂടെ കാര്യങ്ങൾ വീക്ഷിക്കുന്നവർക്ക് ഇതിനപ്പുറം കാണാൻ പറ്റില്ലതന്നെ. അവനും, അയാളും, അദ്ദേഹവും (സാറും മാഢവും) ഒരേ നിലയിലുള്ളവരാണ് എന്ന ധ്വനി, ഇങ്ഗ്ളിഷ് ഭാഷയിലേക്ക് തർജ്ജമചെയ്താൽ കിട്ടുന്ന വിഡ്ഢിത്തം മാത്രമാണ്.

ഇന്നത്തെ ദേശസാൽകൃത ബാങ്കുകളെക്കുറിച്ച് പറയാൻ പലകാര്യങ്ങളും ഉണ്ട്. ഇവ അതിനുള്ളിലെ പ്രവർത്തനത്തെക്കുറിച്ചും, അവയുടെ സാങ്കേതികതകളെക്കുറിച്ചുമല്ല. മറിച്ച്, ബാങ്കുൾ ജനങ്ങളുമായി ഇടപഴകുന്നതിന്റെ വിവിധവശങ്ങളെക്കുറിച്ചാണ്.

പല ധനികർക്കും അറിയാത്ത ഒരു കാര്യമാണ്, ബാങ്ക് എക്കൗണ്ടുകൾക്ക് ഒരു മിനിമം ബാലൻസ് എന്ന ചട്ടം ഉണ്ട് എന്നത്. പണ്ട് കാലങ്ങളിൽ ഇങ്ങിനെയൊരു കീഴ്വഴക്കം ഇല്ലായിരുന്നു എന്നാണ് തോന്നുന്നത്. ഇങ്ങിനെ ഒരു മിനിമം ബാലൻസ് നിലനിർത്താതെ, ഏതൊരാൾക്കും ഒരു ബാങ്ക് എക്കൗണ്ട് നിലനിർത്താൻ ആകും. ഇന്ത്യൻ ജനം മുതലാളിയായിരിക്കുന്ന ഒരു ബാങ്കിൽ, അങ്ങിനെ ഒരു മുതലാളിയായ ഒരാൾക്ക് ഒരു എക്കൗണ്ട് നിലനിർത്താൻ അവകാശം ഉണ്ട് എന്ന് പ്രത്യേകിച്ച് പറയേണ്ടകാര്യമില്ല. എന്നാൽ ബാങ്കുകളിൽ തൊഴിൽ ചെയ്യുന്ന അതിലെ വെറും പണിക്കാരായ ഉദ്യോഗസ്ഥർ ഇത് പാടില്ല എന്ന് എങ്ങിനെ ചട്ടംകെട്ടാൻ കഴിയും എന്നതിനെക്കുറിച്ച് ചിന്തിക്കേണ്ടിയിരിക്കുന്നു. മുതലാളിക്ക് വ്യാപാരസ്ഥാപനത്തിൽ കയറാൻ അവകാശമില്ലായെന്ന് എങ്ങിനെയാണ് അതിലെ തൊഴിലാളികൾ തീരുമാനിക്കുക. ഇങ്ങിനെ ഏത് തൊഴിലാളിയാണ് ചട്ടം കെട്ടിയത്?

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

ഒരു ബാങ്ക്, പ്രഥമാ ഒരു വ്യാപാരസ്ഥാപനമാണെങ്കിലും, ഇന്ന് അത് ഒരു സർക്കാർ ഓഫിസ് ആണ് എന്ന രീതിയിലാണ് അതിലെ പണിക്കാർ കരുതുന്നതും പെരുമാറുന്നതും. അതിനാൽ അവർ സർക്കാർ ഉദ്യോഗസ്ഥരാണ് എന്നാണ് ധ്വനി. സർക്കാർ ഉദ്യോഗസ്ഥർ, സർക്കാർ ഓഫിസുകളിലെ വെറും തൊഴിലാളികളാണ് എന്ന ധാരണ ഇന്ത്യൻ ഭാഷകളിൽ സ്കൂൾ വിദ്യാഭ്യാസം നേടിയ ആളുകളെ മനസിലാക്കിക്കുക അത്രകണ്ട് എളുപ്പമുള്ളകാര്യമല്ല. കാരണം പിന്നീട് വിശദീകരിക്കാം.

തങ്ങൾ സർക്കാർ ഉദ്യോഗസ്ഥരാണ് എന്ന തലക്കനത്തോടെയാണ് ഇന്നുള്ള പല ബങ്ക് ഉദ്യോഗസ്ഥരും പെരുമാറുന്നത്. പല ബാങ്കുകളിലും അതിലെ ഗുമസ്തർവരെ ഞെട്ടിച്ചോ, അല്ലെങ്കിൽ, പ്രാദേശിക മുതലാളി തൊഴിലാളിയോട് പെരുമാറുന്നത് മാതിരിയോ ആണ് പെരുമാറുന്നത്. കേരളത്തിൽ ബാങ്കിന്റെ ഉപഭോക്താവ്, ബാങ്കിലെ പണിക്കാരനെ ഒന്ന് നിങ്ങൾ എന്ന് സംബോധനചെയ്താൽ മതി, ആ പണിക്കാരനിൽ ഗുരുതരമായ മനോരോഗത്തിന്റെ ലക്ഷണം കാണപ്പെടും. ഇങ്ങിനെ മനോരോഗത്തിന് പെട്ടന്ന് അടിമപ്പെടുന്നവരെ എങ്ങിനെയാണ് ഇത്യാദി പണികൾ ഏൽപ്പിക്കുക?

ഈ എഴുത്തുകാരനോടൊപ്പം കോളജിൽ പഠിച്ച ഒരു വ്യക്തി വളരെ ചെറുപ്പത്തിൽ തന്നെ ഒരു ദേശീയ ബാങ്കിൽ ഗുമസ്ത തൊഴിൽ നേടിയിരുന്നു. അയാൾ അന്ന് പറഞ്ഞവാക്കുകൾ ഇവിടെ ഉദ്ദരിക്കേണ്ടിയിരിക്കുന്നു. ഇയാൾക്ക് അന്ന് പ്രായം വെറും 19 വയസ്. കൂടെ ജോലിചെയ്യുന്നവരിൽ മിക്ക ഗുമസ്തർക്കും പ്രായം ഇതിനോട് അടുത്തത് തന്നെ. ഇയാൾ പറഞ്ഞു: പ്രായമുള്ള ആളുകൾ (ബാങ്കിന്റെ ഉപഭോക്താക്കൾ) ബാങ്കിൽ വരുമ്പോൾ ഞങ്ങൾ അവരെ പേര് ഉപയോഗിച്ച് പരസ്യമായി വിളിക്കും. ഇങ്ങിനെ പ്രായംചെന്ന വ്യാപാരികളെ പേര് ഉപയോഗിച്ച് വിളിക്കുന്നത് നല്ല രസമുള്ള അനുഭവമാണ്. അവരാണെങ്കിൽ വല്ലാതാകും. ഇത് കാണുമ്പോൾ ഞങ്ങൾ, വീണ്ടും ഒന്നുകൂടി വിളിക്കും.

ഈ പറഞ്ഞതിൽ തനിതെമ്മാടിത്തം നിലനിൽക്കുന്നുണ്ട്. ഇത് ഇങ്ങിനെ വിശദീകരിക്കാം. ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളിൽ, തൊഴിലാളികളും, ബാങ്ക് ജീവനക്കാരും, അവരുടെ മേലുദ്യോഗസ്ഥരെയും തൊഴിലുടമകളേയും സംബോധനചെയ്യുന്നത് അവരുടെ പേരിന് മുന്നിൽ Mr. എന്നോ, Mrs.എന്നോ, Miss. എന്നോ ചേർത്ത് കൊണ്ടാണ്. ഉദാഹരണത്തിന്, Mr. Peter, Mrs. Savitha Bashkar, Miss. Jane Andrewഎന്നോക്കെ. ഇതേ പോലെ തന്നെയാണ്, അവർ ബാങ്കിലെ ഉപഭോക്താക്കളെയും സംബോധന ചെയ്യുക. ഉദാഹരണത്തിന്, Mr. Raman, Mrs. Kate Kavin, Miss. Rani Sureshഎന്നോക്കെ. അല്ലാതെ, ഉപോഭോക്താവിനെ വെറും പേര് ഉപയോഗിച്ച് അവർ സംബോധനചെയ്യാറില്ല. രാമാ, റാണീ, നീയിങ്ങ് വാ, എന്ന് ധ്വനിപ്പിക്കുന്ന രീതിയിൽ അവർ ഉപഭോക്താക്കളെ വിളിക്കാറില്ല.

മലയാളത്തിൽ വെറും പേര് വിളിക്കുമ്പോൾ നീ, അവൻ, അവൾ എന്ന അർത്ഥങ്ങൾ സ്വമേധയാ മനസ്സിൽ ഉദിക്കുന്നതാണ്. കാരണം, സാറ്, മാഡം, ചേട്ടൻ, ചേച്ചി, അങ്ങുന്ന്, തുടങ്ങിയ വാക്കുകളാൽ സംബോധനചെയ്യപ്പെടുന്ന ആളുകളെ ആരും പേര് മാത്രം വിളിച്ച്, ഇങ്ങ് വാ എന്ന് സൂചിപ്പിക്കാറില്ല. മറിച്ച്, തന്നെക്കാൾ താഴ്ന്ന ആളെയാണ്, വെറും പേര് വെളിക്കാറ്. സുഹൃത്തുകളെ വെറുംപേര് വിളിക്കാം. എന്നാൽ, ആ സുഹൃത്ത് തിരിച്ചും അങ്ങോട്ട് പേര് വിളിക്കാം, നീയെന്ന് സംബോധനചെയ്യാം.

ഇങ്ങിനെ നോക്കുമ്പോൾ, ബാങ്കിൽ കയറിവരുന്ന ഉപഭോക്താവിനെ, ബാങ്കിലെ പണിക്കാരൻ, ഇങ്ഗ്ളിഷിലാണ് സംബോധനചെയ്യുന്നതെങ്കിൽ, Mr., Mrs., Miss. എന്നിവ പേരിന് മുന്നിൽ ചേർത്ത് സംബോധനചെയ്യണം, വിളിക്കണം. മലയാളത്തിലാണ് വിളിക്കുന്നതെങ്കിൽ, സംബോധനചെയ്യുന്നതെങ്കിൽ, ഉപഭോക്താവിന്റെ പേരിന് മുന്നിൽ സാർ, മാഡം/മേഡം, ചേട്ടൻ, ചേച്ചി (മലബാർ ഭാഷയിൽ അച്ചൻ, ഏട്ടൻ, ഏച്ചി) തുടങ്ങിയവാക്കുകൾ പേരിന് പിന്നിൽ ചേർത്ത് വിളിക്കേണ്ടതാണ്, സംബോധന ചെയ്യേണ്ടതാണ്. ഇങ്ഗ്ളിഷമല്ല, മലയാളവുമല്ല, മലബാർ ഭാഷയുമല്ല, തങ്ങൾക്ക് തോന്നുന്നത് മാതിരി ഉപഭോക്താക്കളെ വിളിക്കാം, സംബോധനചെയ്യാം എന്നെല്ലാമുള്ള ചിന്ത ബാങ്കിലെ ഏത് നിലവാരത്തിലുള്ള പണിക്കാരനാണെങ്കിലും ഒഴിവാക്കേണ്ടതാണ്. ഇതിനുള്ള വിജ്ഞാപനം ബാങ്കിന്റെ തലപ്പത്തിരിക്കുന്ന പണിക്കാരൻ എല്ലാ ബാങ്കിലേക്കും അയക്കേണ്ടതാണ്.

ഇത്രയും പറഞ്ഞതിന് ശേഷം, ബാങ്കുകൾ നൽകുന്ന സേവനത്തെക്കുറിച്ച് പറയാം. ഈ സേവനങ്ങൾ നൽകുന്നത് കാരണമാണ്, ബാങ്കുൾ മിനിമം നിക്ഷേപം എന്ന ചട്ടം കെട്ടിയിരിക്കുന്നത് എന്ന ധ്വനി നിലനിൽക്കുന്നു. പല ബാങ്കുകളും സെയിവിങ്ങ്സ് എക്കൗണ്ടിന് 1000 രൂപയും, കറണ്ട് (വ്യാപര) എക്കൗണ്ടിന് 5000 രൂപയും മിനിമം നിക്ഷേപമായി ആവശ്യപ്പെടുന്നു. എന്ന് വച്ചാൽ, ഒരു ദേശസാൽകൃത ബാങ്കിൽ ഒരു സെയിവിങ്ങിസ് എക്കൗണ്ട് വേണമെങ്കിൽ, 1000 രൂപ കൊടുത്ത് അത് വാങ്ങിക്കേണം. അത് വേണ്ടാ എന്ന നിലവരുമ്പോൾ, ആ എക്കൗണ്ട് തിരികെ ബാങ്കിന് തന്നെ വിറ്റ് ആ പണം തിരിച്ച് വാങ്ങാം.



ഇത് പോലെ തന്നെയാണ്, കറണ്ട് എക്കൗണ്ടിന്റെയും കാര്യം. 5000 രൂപ മുടക്കി വാങ്ങിക്കേണ്ടുന്ന ഒരു കാര്യമായി മാറിയിരിക്കുകയാണ് ഒരു കറണ്ട് എക്കൗണ്ട്. ഇതിനെക്കുറിച്ചെല്ലാം ചിന്തിക്കുകയാണെങ്കിൽ, 80% ഇന്ത്യക്കാർക്കും ഒരു ബാങ്ക് എക്കൗണ്ട് നിലനിർത്തുകയെന്നത് സാമ്പത്തികമായി ഭാരിച്ച ഒരു കാര്യമാണ് എന്ന്

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

കാണാം. മിനിമം ബാലൻസിന് താഴെയായി, നിക്ഷേപതുക പോകുകയാണെങ്കിൽ ശിക്ഷാ നടപടിയായി പിഴ ഈടാക്കും. സെയിങ്ങ്സ് എക്കൗണ്ടിന് ഇന്ന് 30 രൂപയും, കറണ്ട് എക്കൗണ്ടിന് 250 രൂപ മുതൽ മുകളിലോട്ടുള്ളതുകയും. കീഴോട്ട് പോകുന്ന ഓരോ മാസവും. എന്ന് വച്ചാൽ, 1000 രൂപ ബാങ്കിൽ നിക്ഷേപിക്കാൻ കൈവശമില്ലാത്ത സാധാരണക്കാരനും, 5000 രൂപ ബാങ്കിൽ നിക്ഷേപിക്കാൻ ആവാത്ത കച്ചവടം നടത്തുന്ന ഇന്ത്യക്കാരനും, പിഴയിനത്തിൽ വീണ്ടും സാമ്പത്തികമായി തകർച്ചനേരിടും. ബാങ്കുകൾ ദേശസാൽക്കരിച്ചതിനാൽ ലഭിച്ച സോഷ്യലിസത്തിന്റെ രുചി ഇതാണ്.

കുറച്ച് കാലം മുമ്പ് വരെ സെയിങ്ങ്സ് എക്കൗണ്ടിന്റെ മിനിമം ബാലൻസ് തുക 500 രൂപയും, കറണ്ട് എക്കൗണ്ടിന്റേത് 1000 രൂപയും ആയിരുന്നു. എന്നാൽ യാതോരു മുന്നറിയിപ്പോ, അറിയിപ്പോ ഇല്ലാതെ പല ദേശസാൽകൃത ബാങ്കുകളും, ഈ മിനിമം ബാലൻസ് സംഖ്യകൾ 1000 രൂപയും, 5000 രൂപയും ആയി ഉയർത്തി. ഇങ്ങിനെ വരുമ്പോൾ ഈ രാജ്യത്തിൽ സർക്കാർ ഓഫിസുകളിൽ തൊഴിൽ ചെയ്യുന്ന പണിക്കാരനും (ഉദ്യോഗസ്ഥനും), വിജയകരമായി കച്ചവടം നടത്തുന്ന വ്യാപാരികൾക്കും, വിദേശത്ത് തൊഴിൽ ചെയ്യുന്ന ഇന്ത്യക്കാരനും, സാമ്പത്തികമായി ഭദ്രതയുള്ള ഇന്ത്യക്കാരനും മറ്റും മാത്രമേ ബാങ്കിങ്ങ് സംവിധാനത്തിന്റെ ഗുണങ്ങൾ ലഭിക്കുകയുള്ളു.

ഇവിടെ ഓർക്കേണ്ടത്, മറ്റ് പല ഗുണകരമായ കാര്യങ്ങളെയും പോലെ, ഇന്ത്യൻ ഉപഭൂഖണ്ടത്തിൽ ബാങ്കിങ്ങ് സംവിധാനവും കാര്യക്ഷമമായി വളർത്തിയെടുത്തത് ഇങ്ഗ്ളിഷ് ഭരണകർത്താക്കളായിരുന്നു. ഇവർനൽകിയ ഈ സൗകര്യം പോലും, ഇന്ത്യയെന്ന പുതിയ രാജ്യത്ത് സാധാരണക്കാരന് ലഭ്യമാകാതിരിക്കാനുള്ള നീക്കങ്ങൾ ഏത് സർക്കാർ പണിക്കാരനാണ് എടുത്തത് എന്ന് അറിവില്ല. മാത്രവുമല്ല, ഇവനെയൊക്കെ നിയന്ത്രിക്കേണ്ടുന്ന നിയമസഭാംഗങ്ങളിൽ പലർക്കും ഇങ്ഗ്ളിഷും, ഇങ്ഗ്ളിഷിലെ സമത്വങ്ങളെക്കുറിച്ചും യാതോരു വിവരവും ഇല്ല. ഇന്ത്യൻ ഭരണഘടനയിൽ അടങ്ങിയിരിക്കുന്ന അതിമനോഹരവും, ഗംഭീരവുമായ മാനവ സമത്വസങ്കൽപ്പങ്ങളെക്കുറിച്ചും ഇവർക്ക് അറിയാൻ സാധ്യതയില്ല. ഇങ്ങിനെയുള്ളവർ എങ്ങിനെ ഇന്ത്യൻ ഭരണഘടനയെ ഉയർത്തിപ്പിടിക്കും എന്ന് അറിയില്ല. അത് ഇങ്ഗ്ളിഷിൽ വായിക്കാൻപോലും അറിയാത്തവർ എങ്ങിനെയാണ് ഈ ഉത്തരവാദിത്വം ഏറ്റെടുക്കാൻ തയ്യാറാവുന്നത് എന്നും മനസ്സിലാകുന്നില്ല.

ജനങ്ങളാണ് ബാങ്കുകളുടെ ഉടമസ്ഥരെങ്കിൽ, അവർക്ക് ബാങ്കിൽ ഒരു എക്കൗണ്ട് ലഭിക്കുകയെന്നത് അവരുടെ ജന്മാവകാശമാണ്. കാരണം, ഇന്ന് സർക്കാർ ഉടമസ്ഥതയിലുള്ള റെയിൽവെ, വിമാന കമ്പനികൾ, തുടങ്ങി പലതിലും, ആ കമ്പനികളിൽ തൊഴിൽ ചെയ്യുന്നവർക്കും, അവരുടെ കുടുംബാംഗങ്ങൾക്കും ആ കമ്പനികളിലെ സൗകര്യങ്ങൾ (യാത്രയടക്കം) സൗജന്യമായി ഉപയോഗിക്കാൻ വകുപ്പുണ്ട്. ഉദാഹരണത്തിന്, ഏയ്ർ ഇന്ത്യയിലെ പല തൊഴിലുകാർക്കും അവരുടെ അടുത്ത ബന്ധുജനത്തിനും സൗജന്യമായോ, അല്ലെങ്കിൽ വിലയിൽ കിഴിവോടെയോ, യാത്രചെയ്യാം എന്നാണ് അറിയുന്നത്. റെയ്ൽവേയിൽ, ഫസ്റ്റ് ക്ളാസ് എന്ന ഏർപ്പാടിൽ നല്ലൊരു ശതമാനം സീറ്റുകളും, ഇങ്ങിനെ സൗജന്യയാത്രക്കാരോ, അല്ലെങ്കിൽ സർക്കാർ ചിലവിൽ യാത്രചെയ്യുന്ന മറ്റേതെങ്കിലും സർക്കാർ 'ഓഫിസറോ', കരസ്ഥമാക്കിയിരിക്കും.

വാസ്തവം ഇങ്ങിനെയായിരിക്കെ, ബാങ്കിന്റെ ഉടമസ്ഥൻ എന്നു പറയപ്പെടുന്ന സാധാരണ ഇന്ത്യക്കാർക്ക് ഒരു ബാങ്ക് എക്കൗണ്ട് പോലും സൗജന്യമായി ലഭിക്കില്ല എന്ന് ചട്ടംകെട്ടിയിരിക്കുന്നത്, തികച്ചും, തെമ്മാടിത്തം തന്നെയാണ്. ഇത്രയും പറയുമ്പോൾ, ഈ വാക്കുകളുടെ ശോചനീയാവസ്ഥ മറ്റൊരു ദിശയിലാണ് കിടക്കുന്നത്. ഈ ലേഖനം വായിക്കുന്ന മിക്ക ആളുകൾക്കും ഈ പറഞ്ഞകാര്യങ്ങൾക്ക് യാതോരു പ്രസക്തിയുമില്ലായെന്ന് വന്നേക്കാം. കാരണം, കമ്പ്യൂട്ടറും, മുന്തിയ സജ്ജീകരണങ്ങൾ ഉള്ള മൊബൈൽഫോണും, ടാബ്ളറ്റുകളും മറ്റും ഉണ്ടെങ്കിലേ ഈ ലേഖനം വായിക്കാൻ തന്നെ കഴിയുകയുള്ളു. ഇങ്ങിനെ സൗകര്യങ്ങൾ ഉള്ള പല വായനക്കാർക്കും, ബാങ്ക് എക്കൗണ്ടിന് ആവശ്യമുള്ള മിനിമം ബാലൻസ് നിലനിർത്താൻ പ്രയാസമുള്ളവരായിരിക്കില്ല.

പിന്നെ ഇതിന് കഴിയാത്ത ഇന്ത്യക്കാരനെക്കുറിച്ച്, മറ്റ് ഇന്ത്യക്കാർക്ക് അനുകമ്പയുണ്ടാവാൻ സാധ്യത കുറവാണ്. കാരണം, ഇന്ത്യക്കാർ ചിന്തിക്കാൻ ഉപയോഗിക്കുന്ന ഭാഷകൾ ഫ്യൂഡൽ ചുവയുള്ളവയാണ്. ഇവയിലൂടെ ചിന്തിച്ചാൽ, താഴെയുള്ളവൻ വളരുന്നത് ആപത്തായിത്തന്നെയെ കാണാൻ കഴിയുള്ളു. താഴെയുള്ളവന് എന്തെങ്കിലും സൗകര്യക്കുറവ് ഉള്ളത് മുകളിൽ ഉള്ള ആൾക്ക് ആനന്ദവും, മാനസിക സമാധാനവും നൽകുന്ന കാര്യമാണ്. ഇതിനാൽ തന്നെ, ഇത്യാദി തിൻമകൾ സർക്കാർ പണിക്കാരിൽനിന്നും വന്നാൽ, ഇതിനെതിരെ പ്രതികരിക്കാൻ കഴിവുള്ളവർ അതിന് മുതിരില്ല തന്നെ. അവർ സ്വന്തം മക്കളെ എമെറിക്കൻ ഐക്യ നാടുകളിലേക്ക് പാലായനം ചെയ്യിക്കുന്ന വിപ്ളവ വായാടികളാണെങ്കിൽ പോലും.

ബാങ്കുകളെക്കുറിച്ച് ഇനിയും പലതും പറയാനുണ്ട്. അടുത്ത ലക്കം കാണുക.

**READ: Fence eating the crops!**



NextPage
Connect to the Internet & Click on the specific buttons, to open the respective webpages connected to these districts in Kerala.
Kazargode Cannanore Wynad Calicut Malappuram Palghat Trichur Ernakulam Idikki Pa'namthitta Kottayam Alleppy Quilon Trivandrum

# ഫ്യൂഡൽ ഭാഷാ പ്രശ്നം

## ഫ്യൂഡൽ ഭാഷയിലെ വിവേചന രൂപത്തിലുള്ള വാക്കുകളുടെ മാനസിക ആഘാതം

ഈ എഴുത്തുകാരൻ ഒരു ഇങ്ഗ്ളീഷ് ട്രെയ്നറായി പലപ്പോഴും പ്രവർത്തിച്ചിട്ടുണ്ട്. സ്വന്തം ജീവിതത്തിൽതന്നെ ഇങ്ഗ്ളീഷിന് മുൻതൂക്കം പലകുറി വളരെ വ്യക്തമായി പ്രകടിപ്പിച്ചിട്ടുമുണ്ട്. ഇതിനാൽ ഈ എഴുത്തുകാരന്റെ കൂടെ പല ദേശങ്ങളിൽ ജീവിച്ചവരിൽ പലരും യാതോരു വ്യക്തമായ ട്രെയ്നിങ്ങിനും പങ്കെടുക്കാതെ തന്നെ ഇങ്ഗ്ളീഷിൽ വളരെയധികം പ്രാവീണ്യം നേടിയിട്ടുണ്ട്.

പലപ്പോഴും കാര്യമായി ഇരുത്തി ആളുകളെ പഠിപ്പിക്കാതെ തന്നെ അവരെ ഇങ്ഗ്ളീഷ് ഭാഷാ പ്രാവീണ്യത്തിലേക്ക് നയിക്കാൻ പറ്റിയിട്ടുണ്ട്. ഇതിൽ ഒന്ന് ഇങ്ഗ്ളീഷ് പത്രം, പുസ്തകങ്ങൾ, ഇങ്ഗ്ളീഷ് സംഭാഷണം തുടങ്ങിയ പലതും കൂടെജീവിക്കുന്നവർക്ക് അറിയാതെ തന്നെ ഇങ്ഗ്ളീഷ് ഭാഷാ സംവിധാനങ്ങളിലേക്ക് ഒരു എത്തിനോട്ടവും, പരിചയവും നൽകുന്നതായി കണ്ടിരുന്നു. ഇത് മറ്റുള്ളവർക്ക് ഗുണം ചെയ്യുന്ന കാര്യമാണെങ്കിലും, യാതോരുവിധത്തിലും, ഇത് നിരുത്സാഹപ്പെടുത്തുകയോ, അല്ലെങ്കിൽ അതിന് ഒരു തടസം നിൽക്കുകയോ ചെയ്തിരുന്നില്ല. ഇത് പലപ്പോഴും പലരിലും, ഈ എഴുത്തുകാരൻ ഒരു പൊട്ടനാണ് എന്ന രീതിയിലാണ് പലരും മനസ്സിലായത്. കാരണം, ഇത്രയും വിലപ്പെട്ട ഒരു കാര്യത്തിൽ നൈപുണ്യം മറ്റുള്ളവർ കൈവശപ്പെടുത്താൻ അനുവദിക്കുന്നത്, ഒരു തനി വിഡ്ഢിത്തമായാണ് പൊതുവായി മനസ്സിലാക്കപ്പെടുന്നത്. കാരണം, ചുറ്റും എല്ലാവരും ഫ്യൂഡൽ ഭാഷകൾ സംസാരിക്കുന്നവരാണ്. ഈത്യാദി ഭാഷകൾ സംസാരിക്കുന്നവരിൽ പൊതുവായുള്ള മാനസികാവസ്ഥ, മറ്റുള്ളവൻ നന്നാകരുത്, ഉയരരുത്, തുടങ്ങിയ മനോഭാവങ്ങളാണ്.

ഫ്യൂഡൽ ഭാഷാകോഡുകളിൽ ഈ മാനസികാവസ്ഥ ശരിയും ബുദ്ധിയുമാണ്. കാരണം താഴെക്കിടയിലുള്ള അവൻ വളർന്നാൽ അവരും, അദ്ദേഹവും മറ്റുമാകും. താഴെനിന്നും ബഹുമാനിക്കേണ്ടുന്നവൻ വളർന്നാൽ, പിന്നെ കാണിക്കുന്നതും പെരുമാറുന്നതും, സംസാരിക്കുന്നതും, തരംതാഴ്ത്തിയും, ബഹുമാനമില്ലാതെയുമാണ്. അതിനാൽ തന്നെ താഴെയുള്ളവനെ ഇങ്ഗ്ളീഷ് പഠിപ്പിക്കുന്നത് വഡ്ഢിത്തമാണ്. ഈ വിവരം ലോഡ് മെക്കോളെ (Lord Macaulay) മനസ്സിലാക്കിയിരുന്നില്ല എന്നതാണ് വാസ്തവം.

ഈ എഴുത്തുകാരൻ വളരെ ചെറുപ്പത്തിൽ ചില ആളുകളോട് ഇങ്ഗ്ളീഷിന്റെ ഗുണങ്ങളെപ്പറ്റിയും, അതിലേക്ക് കടക്കാനുള്ള ഉപായവേലകളും, മറ്റും പറഞ്ഞ് കൊടുത്തതിന്റെ വിദൂര കാലത്തിലുള്ള ഫലം കണ്ടിട്ടുണ്ട്. ഇവരിൽ ചിലരോട് വീട്ടിൽ ഒരു ഇങ്ഗ്ളീഷ് പത്രം വരുത്താൻ മാത്രം പറഞ്ഞത് തന്നെ ഏഴെട്ട് വർഷങ്ങൾക്ക് ശേഷം ഇവരെക്കാണുമ്പോൾ, ഇവരിൽ നല്ലനിലവാരമുള്ള ഇങ്ഗ്ളീഷ് ഭാഷാ പരിജ്ഞാനത്തിൽ കലാശിച്ചതായി കണാനിടവന്നിട്ടുണ്ട്. എന്നാൽ, വിചിത്രമെന്ന് പറയാൻ പറ്റില്ലാത്ത ഒരു കാര്യംകൂടി കണ്ടിരുന്നു. ഈ എഴുത്തുകാരൻ ഇവരെ ചെറിയ സൂചനകളിലൂടെ ഇങ്ഗ്ളീഷിലേക്ക് ദിശതിരിച്ചുവിട്ട സംഭവമൊന്നും ഇവർക്ക് യാതോരു ഓർമ്മയുമില്ലായിരുന്നു. പലരും അവരിൽ സ്വമേധയാ ഇങ്ഗ്ളീഷ് വന്ന് ചേർന്നു എന്ന ഭാവമാണ് കാണിച്ചിരുന്നത്. ഇത്, ഇന്ന് പൊതുവെ ഇന്ത്യയിലെ മിക്ക ഇങ്ഗ്ളീഷ് പരിജ്ഞാനമുള്ള ആളുകളും കാണിക്കുന്ന അതെ സ്വഭാവമാണ്. ഇങ്ഗ്ളീഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിയും ലോഡ് മെക്കോളെയും അവർക്ക് ശേഷം ഗ്രെയ്റ്റ് ബ്യൂട്ടനും ബ്യൂട്ടിഷ്-ഇന്ത്യയിൽ പ്രദേശികരിൽ പലരേയും വളരെ പ്രയാസപ്പെട്ടും ധനം ചിലവഴിച്ചും ഇങ്ഗ്ളീഷ് പഠിപ്പിച്ചതിന്റെ പരിണിത ഫലമാണ്, ഇന്ന് ഇക്കൂട്ടർ ഇങ്ഗ്ളീഷ് പരിജ്ഞാനത്തിൽ എത്തിയതായി കലാശിച്ചത്. എന്നാൽ ഇക്കാര്യം അംഗീകരിക്കുകയോ, അല്ലെങ്കിൽ അതിന് എന്തെങ്കിലും *നന്ദി*പ്രകടനം നടത്തുകയോ ഇവർ ചെയ്യാൻ ബാധ്യസ്ഥതകാണിക്കുന്നില്ലതന്നെ.

യഥാർത്ഥ ഇങ്ഗ്ളീഷ് ഭാഷ പഠിക്കുകയും സംസാരിക്കുകയും, ആ ഭാഷയിലെ കോഡുകൾ പ്രകാരം പെരുമാറുകയും ചെയ്താൽ, ഫ്യൂഡൽ ഭാഷാ അന്തരീക്ഷത്തിൽ കാര്യമായ പ്രശ്നങ്ങൾ ജനിക്കും. കാരണം, ഫ്യൂഡൽ ഭാഷാ കോഡുകൾപ്രകാരം മനുഷ്യൻ വികുറഞ്ഞവനും, വിലകൂടിയവനുമായി എല്ലാ ഇടപാടുകളിലും തുടക്കം മുതലോ, അല്ലെങ്കിൽ ഒടുക്കത്തിലെങ്കിലുമോ, തരംതിരിക്കപ്പെടും.

ഇങ്ഗ്ളീഷിൽ നിന്നും നോക്കിയാൽ ഇത് ഒരു വിചിത്രമായ ലോകമാണ്. എന്നാൽ ഫ്യൂഡൽ ഭാഷാ കോഡുകളിൽ നിന്നും നോക്കിയാൽ ഇങ്ഗ്ളീഷ് ഭാഷാ പെരുമാറ്റങ്ങൾ വിചിത്രമായി അനുഭവപ്പെടാം.

ആളുകളെ കലർപ്പില്ലാത്ത ഇങ്ഗ്ളീഷ് പഠിപ്പിക്കുമ്പോൾ, ഈ സാമൂഹികമായ വ്യത്യാസം ശരിക്കും അനുഭവപ്പെടും. ഇങ്ഗ്ളീഷിൽ ബഹുമാനം (respect), ഓണർ (honour) തുടങ്ങിയവാക്കുകൾ ഉണ്ട്. എന്നാൽ ഇവ ഫ്യൂഡൽ ഭാഷകളിൽ മനസ്സിലാക്കുന്ന സങ്കൽപ്പങ്ങളല്ല, അർത്ഥംവെക്കുന്നത്.

ഇതിൽ ഏറ്റവും മുഖ്യമായ കാര്യം പേരു വിളിക്കുന്നതും, Youഎന്ന വാക്ക് ഉപയോഗിക്കുന്നതിലും, മറ്റുമാണെങ്കിലും, ഈ വാക്കുൾ സൃഷ്ടിക്കുന്ന സാമൂഹികാന്തരീക്ഷത്തിന് അനുസൃതമായി ശാരീരിക ഘടനയും മറ്റ് ശാരീരിക

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

പെരുമാറ്റങ്ങളും ശാരീരിക ഭാഷയും മാറ്റുന്നതിലും മറ്റും കാര്യമായ പ്രശ്നങ്ങൾ ഉളവാക്കുന്നുണ്ട്.

ഇങ്ഗ്ളീഷ് ട്രെയ്നറെന്ന നിലയിൽ ഈ എഴുത്തുകാരനെ ഇങ്ഗ്ളീഷ് പഠിക്കാൻ വരുന്നവർ, പേരിന് മുൻപിൽ ഒരു Mr.ചേർത്താണ് വിളിക്കാറ്. ട്രെയ്നർ എന്ന നിലയിൽ ഈ എഴുത്തുകാരൻ, ട്രെയ്നികളുടെ മുൻപിൽ ക്ളാസെടുക്കാൻ കയറിവരുമ്പോൾ ആരും തന്നെ എഴുന്നേൽക്കേണ്ടതില്ല. ബഹുമാനസൂചകമായി കുനിഞ്ഞ് ഇരിക്കേണ്ട. ചുരുക്കത്തിൽ പറഞ്ഞാൽ, ഇങ്ഗ്ളീഷ് പഠിക്കുന്നവർ, ഫ്യൂഡൽ ഭാഷകളിൽ നിന്നും നോക്കുമ്പോൾ തനി തെമ്മാടിത്തരീതിയിലും, കാനുൽ (മലബാർ ഭാഷാപ്രയോഗം) ഭാവത്തിലും പെരുമാറാനാണ് പഠിക്കുന്നത്.

മുറിയിൽ കയറിവരുന്ന വിദ്യാർത്ഥിയെ മൂന്ന് രീതിയിൽ സംബോധന ചെയ്യാം. നീ യെന്നും, നിങ്ങളെന്നും, താങ്കളെന്നും (സാറെന്നും). ഇന്നുള്ള സാമൂഹീകാന്തരിക്ഷത്തിൽ നീയെന്ന് വിളിക്കാനാണ് ഫ്യൂഡൽ ഭാഷാ കോഡുകൾ സമ്മർദ്ദം ചെലുത്തുക. എന്നാൽ നിങ്ങളെന്നും താങ്കളെന്നു വിളിക്കാൻ സമ്മർദ്ദം നൽകുന്ന പഠനാന്തരീക്ഷവും ഇന്ത്യയിൽ തന്നെ മറ്റ് പല ദിക്കിലും നിലവിലുണ്ട്. നീയെന്ന് സംബോധനചെയ്താലും, നിങ്ങളെന്ന് സംബോധനചെയ്താലും, താങ്കളെന്ന് സംബോധനചെയ്താലും, സംബോധനചെയ്യപ്പെടുന്ന ആൾക്ക് ഒരേ മാനസികാനുഭവമല്ല ഉണ്ടാവുക. നീയെന്ന സംബോധനയിൽ, മുഖത്തടിച്ചമാതിരിയുള്ള അനുഭവം ഉണ്ടാവാം. എന്നാൽ ഇന്നുള്ള മിക്ക വിദ്യാർത്ഥികളും ഈ നീ വിളിയിലൂടെയാണ് വിദ്യാഭ്യാസം അനുഭവിച്ചിട്ടുള്ളത്. അതിനാൽ തന്നെ ഇങ്ങിനെ നീയെന്ന് വിളിച്ചാൽ പ്രത്യേകമായ ഒരു നിഷേധാനുഭവം ലഭിച്ചതായി തോന്നില്ല. കാരണം, നിത്യേനെയുള്ള അനുഭവമാണ്.

എന്നാൽ ഇങ്ങിനെയുള്ള വിദ്യാർത്ഥിയെ നിങ്ങളെന്നോ, താങ്കളെന്നോ വിളിച്ചാൽ, ആ വിദ്യാർത്ഥിക്ക് കെട്ടഴിച്ചിട്ട ഒരു പ്രതീതി മനസ്സിൽ ലഭിക്കാം. അമിതനിയന്ത്രണത്തിൽ നിന്നും കെട്ടഴിച്ചുവിട്ടാലുള്ള അനുഭവത്തോട് എങ്ങിനെയാണ് പൊരുത്തപ്പടേണ്ടത് എന്ന് അറിയാതെ, ഒരു തരം അതികപ്രസംഗ ഭാവത്തിലേക്ക് കാര്യങ്ങൾ നീക്കിയേക്കാം. അതുമല്ലെങ്കിൽ, കാര്യങ്ങൾ ഈ ദിശയിലേക്ക് നീങ്ങും എന്ന് അദ്ധ്യാപകൻ ഭയപ്പെട്ടേക്കാം.

ഒരു വ്യക്തിയെ നീ, നിങ്ങൾ, താങ്കൾ (സാർ) തുടങ്ങിയ വ്യത്യസ്ഥവാക്കുകളോടെ സംബോധനചെയ്യുകയും, അവൻ (അവൾ), അയാൾ, അദ്ദേഹം/അവർ എന്ന് വ്യത്യസ്തമായി സൂചിപ്പിച്ച് പറയുകയും ചെയ്താൽ വ്യത്യസ്തങ്ങളായ മാനസികുവും വ്യക്തിത്വപരവും ആയ അനുഭവങ്ങളാണ് ആ വ്യക്തിയിൽ സംഭവിക്കുക. ഈ മൂന്ന് വ്യത്യസ്ത നിലവാരങ്ങളിലുള്ള വാക്കുകൾ അവ കേൾക്കുന്ന വ്യക്തിയിൽ എങ്ങിനെയാണ് വ്യത്യസ്തമായ മാനസികാനുഭവും, വ്യക്തിത്വഅനുഭവവും നടത്തുന്നത് എന്നതിനെക്കുറിച്ച് പഠിക്കാൻ യാതോരു അമിതവിവരമുണ്ട് എന്ന് അറിയപ്പെടുന്ന മനഃശ്ശാസ്ത്രജ്ഞനോ, ശാസ്ത്രജ്ഞനോ, ഭിഷഗ്വരനോ മറ്റോ ശ്രമിച്ചിട്ടുണ്ടോ എന്ന് അറിവില്ല.

എന്നാൽ പലതരം ഡോക്ട്രെയ്റ്റുകൾ കൈപ്പറ്റിയിട്ടുള്ള ഈ അമിത വിവരമുള്ള ഇക്കൂട്ടരുടെ ഗംഭീരങ്ങളായ പരിക്ഷണനിരീക്ഷണങ്ങൾ ഒന്നും തന്നെയില്ലാതെ തന്നെ ഉറപ്പിച്ച് പറയാവുന്ന കാര്യമാണ്, ഈ വ്യത്യസ്ത നിലവാരങ്ങളുള്ള വാക്കുകൾ വ്യത്യസ്തങ്ങളായ മാനസികവും വ്യക്തിത്വപരവുമായ അനുഭവവും, പ്രതീതികളുമാണ് ഇവയുടെ പ്രഹരമോ, അല്ലെങ്കിൽ ആലിംഗനമോ ലഭിക്കുന്നവരിൽ ഉണ്ടാവുക എന്ന്.

ഈ വാക്കുകളിൽ ഏറ്റവും നിഷേധാത്മകവുമായ വാക്കുകളാണ് വിദ്യാർത്ഥികളോടും, പണിക്കാരോടും, വീട്ടുവേലക്കാരോടും മറ്റും ഉപയോഗിക്കാൻ ഇന്നുള്ള സാമൂഹികാന്തരീക്ഷം ഉത്സാഹപ്പെടുത്തുക.

ഈ വാക്ക്-കൂട്ടങ്ങൾ വളരെ വ്യക്തമായതും ഒരേപോലുള്ളതുമായ ഫലങ്ങളോ, പ്രതീതികളോ അല്ല സൃഷ്ടിക്കുക. മറിച്ച് വ്യത്യസ്ത വ്യക്തികളിൽ വളരെ വ്യത്യസ്തങ്ങളായ പ്രതികരണങ്ങളും വ്യക്തിത്വ വികസനങ്ങളും വ്യക്തിത്വ ധ്വംസനങ്ങളും, മറ്റും ആണ് ഉണ്ടാക്കുക. ഇതിന് പിന്നിൽ പ്രവർത്തിക്കുന്ന മസ്തിഷ്ക സോഫ്റ്റ്വേറും (Brain software)മറ്റ് കോഡുകളും വളരെ സങ്കീർണ്ണമായ രീതിയിലാണ് ഹ്രസ്വകാലത്തും ദീർഘകാലത്തും ഉളവാകുന്ന ഫലങ്ങൾ സംജാതമാക്കുക.

ഇതിനെക്കുറിച്ച് വളരെക്കാലം നീരീക്ഷണ പരീക്ഷണ പഠനങ്ങൾ നടത്തിയിട്ടുള്ള ഒരു വ്യക്തിയാണ് ഈ എഴുത്തുകാരൻ. ഇതുമായി ബന്ധപ്പെട്ട് പലതും പറയാനുണ്ട്. അത് പിന്നീടാകാം.

ഇനി ഇങ്ഗ്ളീഷ് പെരുമാറ്റരീതികൾ ഫ്യൂഡൽ ഭാഷാന്തരീക്ഷങ്ങളിൽ ഉപയോഗിച്ചാലുള്ള പ്രത്യാഘാതങ്ങളിലേക്ക് നീങ്ങാം. മലയാളം സംസാരിക്കുന്ന സ്കൂളിൽ വിദ്യാർത്ഥി അദ്ധ്യാപകന്റെ മുന്നിൽനിന്നുകൊണ്ട് ഇങ്ഗ്ളീഷ് മാനസിക നിലവാരങ്ങളിൽ നിലകൊണ്ട് നിന്നുകൊണ്ട് സംസാരിച്ചാൽ ആകെ പ്രശ്നമാകും. ഈ വിദ്യാർത്ഥി അധികപ്രസംഗിയും, തെമ്മാടിയും, ഗുരത്തംകെട്ടവനും, അടിച്ച് പരത്തേണ്ടവനും ആണ് എന്ന തോന്നലാണ് അദ്ധ്യാപകന് ഏറ്റവും കുറഞ്ഞതായി തോന്നുക. മലയാളത്തിൽ വിദ്യാർത്ഥി നീ, എടാ, എടീ, എന്താടാ, എന്താടീ, തുടങ്ങിയ വാക്കുകൾ കേട്ട്, ആ വക

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

വാക്കുകൾ കേൾക്കുമ്പോൾ വിദ്യാർത്ഥി സ്വാഭാവികമായി കുനിഞ്ഞ് നിന്ന്, സ്വയം ഒരു ചെറിയ അധമഭാവം സമ്മതിച്ച് കൊണ്ട്, ചെറുതായൊരു വിവരം കുറവുള്ളവനും, ചെറുതായി ഒരു വിഡ്ഢിയും മറ്റുമാണ് എന്ന് ശാരീരിക ഭാഷയിൽ അംഗീകരിച്ചുകൊണ്ട്, ചെറുതായൊന്ന് നാണം നടിച്ച് നിൽക്കേണം. ഇങ്ങിനെ നിൽക്കുന്ന വിദ്യാർത്ഥിയോട് അദ്ധ്യാപകൻ ചില വഡ്ഢിച്ചോദ്യങ്ങളും മറ്റും ചോദിക്കുകയും കമന്റ് പറയുകയും ചെയ്യാനും സാധ്യതയുണ്ട്. ഇവ കേട്ട് അവയിലെ വിഡ്ഢിത്തങ്ങളുടെ നിലവാരത്തിനനുസരിച്ച്, അവയ്ക്ക് അംഗീകാരം നൽകുന്ന മാതിരി അവയോട് സ്വന്തം പെരുമാറ്റവും വാക്കുകളും രമ്യതപ്പെടുത്തി ജന്മിയുടെ മുന്നിൽ അടിയാൻ നിൽക്കുന്നത് മാതിരി വിദ്യാർത്ഥി നിൽക്കേണം. ഇങ്ങിനെ ചെയ്യുന്ന വിദ്യാർത്ഥി നല്ലവനും, അച്ചടക്കമുള്ളവനും, മര്യാദക്കാരനും, പറഞ്ഞാൽകേൾക്കുന്നവനും, വിശ്വാസയോഗിയും ഗുരുത്തമുള്ളവനും മറ്റുമാണ് എന്ന് അദ്ധ്യാപകനും, അയാളുടെ കൂടെയുള്ളവരും അംഗീകരിക്കും.

ഇവിടെ അദ്ധ്യാപകനും വിദ്യാർത്ഥിയും തമ്മിലുള്ള ബന്ധം സാർ – നീ, അദ്ദേഹം – അവൻ എന്ന കോഡുകളാൽ ബന്ധിക്കപ്പെടുന്നതാണ്. ഇത് തന്നെയാണ് ഇന്നുള്ള ഇന്ത്യാരാജ്യത്തെ സാമൂഹിക ഘടനയുടെ അടിസ്ഥാനം. പോലീസും ഇന്ത്യൻ പൗരനും, സർക്കാർ ഉദ്യോഗസ്ഥനും ഇന്ത്യൻ പൗരനും, പട്ടാള ഓഫീസറും സാദാ പട്ടാളക്കാരനും വീട്ടുകാരിയും വീട്ടുവേലക്കാരിയും മറ്റും തമ്മിലുള്ള ബന്ധത്തിന്റെ വിശാലമായ കോഡുകൾ ഈ ബന്ധത്തിലെ കോഡുകളുടെ പ്രതിഛായകൾ മാത്രമാണ്.

എന്നാൽ മുകളിൽ നൽകിയിരിക്കുന്ന രംഗത്തിലെ വിദ്യാർത്ഥി ഇങ്ഗ്ലിഷ് ഭാഷാ കോഡുകളിലെ മനോഭാവങ്ങൾ ഉൾക്കൊള്ളുന്ന ആളാണെങ്കിൽ കാര്യങ്ങൾ ആകെ കുഴയും. ഇങ്ഗ്ലിഷിൽ അദ്ധ്യാപകനും വിദ്യാർത്ഥിയും തമ്മിലുള്ള ബന്ധം You - You, He - He, His - His, She - She, Her - Her തുടങ്ങിയ കോഡുകളാലാണ് നിർമ്മിക്കപ്പെടുന്നത്. ഇവിടെ ഒരു വശം ജന്മിയും മറ്റെ വശം അടിയാനും ആണ് എന്ന കോഡുകൾ ഇല്ലതന്നെ. ഒരു വശത്ത് മൂല്യമേറിയ ആളും, മറ്റേവശത്ത് മൂല്യചോഷണം ഉള്ള ആളും ആണ് എന്ന യോതോതോരു സൂചനയും ഇതിൽ ഇല്ലതന്നെ. അദ്ധ്യാപകൻ ബഢിമാനും വിദ്യാർത്ഥി മാനസികമായി പിന്നോട്ടുള്ളവനും ആണ് എന്ന് അദ്ധ്യാപകനും വിദ്യാർത്ഥിയും പ്രകടിപ്പിക്കാൻ ശ്രമിക്കേണ്ട ആവശ്യമില്ല. ഇത് തികച്ചും മറ്റൊരു ലോകമാണ്.

എന്നാൽ മുകളിലത്തെ രംഗത്തിൽ അദ്ധ്യാപകൻ ഫ്യൂഡൽ ഭാഷയിലും, വിദ്യാർത്ഥി ഇങ്ഗ്ലിഷിലുമാണ്. പ്രശ്നം ഗുരുതരം തന്നെയാണ്. വിദ്യാർത്ഥി തലകുനിക്കാതെ നിൽക്കുകയും, അദ്ധ്യാപകനോട് തികച്ചും ഉയർന്ന മാനസിക ഭാവത്തിൽ സംസാരിക്കുകയും ചെയ്യുന്നത് അദ്ധ്യാപകനും അയാളുടെ കൂടെ നിൽക്കുന്ന മറ്റ് ആളുകളും നീരസത്തോടെയും വെറുപ്പോടെയും കാണുകയും, അതിനനുസരിച്ച് വിരോധം കാണിക്കുകയും ചെയ്യും. വിദ്യാർത്ഥി സത്യസന്ധനും ഉയർന്ന വ്യക്തിത്വമുള്ളവനും, മറ്റുള്ളവരെ വിമർശ്ശിക്കാത്തവനും, പരോപകാരിയും മറ്റും ആണെങ്കിൽ കൂടി, അയാളെ അദ്ധ്യാപകൻ ഒരു തെമ്മാടിയും, അനുസരണക്കേടുള്ളവനും, ഗുരുത്തംകെട്ടവനും മറ്റുമായിത്തന്നെ കാണുകയും നിർവ്വചിക്കുകയും ചെയ്യും.

ഈ പ്രശ്നം പോലീസുകാരനും വ്യക്തിത്വമുള്ള ഇന്ത്യൻ പൗരനും, സർക്കാർ ഉദ്യോഗസ്ഥനും വ്യക്തിത്വമുള്ള ഇന്ത്യൻ പൗരനും ഇന്ത്യൻ പട്ടാള ഓഫീസറും വ്യക്തിത്വമുള്ള സാദാ പട്ടാളക്കാരനും തമ്മിലുള്ള ബന്ധത്തിൽ ആദ്യപക്ഷത്തിൽ നീരസം വരുത്തും. അക്കൂട്ടർ വ്യക്തിത്വമുള്ള രണ്ടാം കൂട്ടരെ ഉപദ്രവിക്കും, തേജോവധം ചെയ്യും.

ഈ എഴുത്തുകാരൻ തന്റെ ട്രെയ്നികളെ ഇങ്ഗ്ലിഷ് ശാരീരി ഭാഷകളും മറ്റും പഠിപ്പിക്കുമ്പോൾ, ഈ പെരുമാറ്റങ്ങൾ ഇന്ത്യയിൽ ഉപയോഗിക്കുന്നതിലുള്ള പരിമിതികളും പറഞ്ഞ് കൊടുക്കാറുണ്ട്. ഇന്ത്യക്കാരനായ, ഫ്യൂഡൽ ഭാഷ സംസാരിക്കുന്ന മുതലാളി, മേലുദ്യോഗസ്ഥൻ, അദ്ധ്യാപകൻ, തന്നേക്കാൾ ഉയർന്ന പ്രായമുളളവർ, ഇന്ത്യൻ പോലീസുകാരൻ, ഇന്ത്യൻ ഉദ്യോഗസ്ഥൻ, തുടങ്ങിയവരോട് സംസാരിക്കുമ്പോളും, ബന്ധപ്പെടുമ്പോളും, ഇങ്ഗ്ലിഷ് ഭാഷ നൽകുന്ന വ്യക്തിത്വ മൂല്യം ഉയർത്തുന്ന പെരുമാറ്റച്ചട്ടങ്ങളും, ശാരീരിക ഭാഷാ പ്രയോഗങ്ങളും, മറ്റും ഉപയോഗിക്കരുത് എന്ന് വ്യക്തമായി പറഞ്ഞുകൊടുക്കാറുണ്ട്.

ഉയർന്ന നിലവാരമുള്ള ഇങ്ഗ്ലിഷ് സാമൂഹികാന്തരീക്ഷത്തിൽ ജനിച്ച് വളർന്നാൽ, ഇങ്ഗ്ലിഷ് ശാരീരിക ഭാഷാ ചട്ടങ്ങളിൽ പലതും സ്വമേധയാ മനസ്സിലും, ശാരീരിക ഘടനയിലും വന്നുചേരും. നിവർന്ന് നിൽക്കുക, ആരേയും അധമനായി കാണാതിരിക്കുക, ഉയർന്നവരെന്ന് സ്വയം നടിക്കുന്നവർ ചോദിക്കുന്ന ചൊറിയുന്നതും, ഇളിഭ്യനാക്കുന്നതുമായ ചോദ്യങ്ങളോട് തലകുനിച്ചും, തലചൊറിഞ്ഞും പ്രതികരിക്കുക, സൗമ്യനായി പെരുമാറുക, നേതാവായി കളിക്കാനായി ഒച്ചവെക്കുക തുടങ്ങിയകാര്യങ്ങൾ ചെയ്യാതിരിക്കുക, തുടങ്ങിയ കാര്യങ്ങൾ ഇങ്ഗ്ലിഷ് പെരുമാറ്റച്ചട്ടങ്ങളിൽ സ്വാഭാവികമായ കാര്യങ്ങളാണ്.

ഇന്ത്യയിലെ ബഹുഭൂരിപക്ഷം ജനങ്ങളും ഗുണമേന്മയിൽ പിന്നിലാണ് എന്നാണ് പൊതുവായി പറയപ്പെടുന്നത്. ഇങ്ങിനെയൊരു കാര്യം പറയുന്നവർ അറിയാത്തതോ, അല്ലെങ്കിൽ പറയാൻ മറക്കുന്നതോ ആയ കാര്യം, ഇന്ത്യയിലെ ബഹുഭൂരിപക്ഷം ജനങ്ങളും, നിലവാരത്തകർച്ച നൽകുന്ന ഭാഷാകോഡുകളുടെ പ്രഹരമേൽക്കുന്ന അന്തരീക്ഷത്തിലാണ് ജനിക്കുന്നതും, ജീവിക്കുന്നതും, തൊഴിൽ ചെയ്യുന്നതും എന്നതാണ്. ഇതിൽ ഒരു മാറ്റം സംഭവിച്ചാൽ ജനങ്ങളുടെ ഗുണനിലവാരത്തിൽ ഉയർച്ച സ്വമേധയാ സംഭവിക്കും.

അടിക്കുറിപ്പ്: ഇന്ന് ഇങ്ഗ്ളണ്ടിലേയും വിദ്യാഭ്യാസ നിലവാരവും നിലപതിച്ച് കൊണ്ടിരിക്കുകയാണ്. അനവധി വിദ്യാർത്ഥികളും, അദ്ധ്യാപകരും ഫ്യൂഡൽ ഭാഷകൾ സംസാരിക്കുന്ന പുറം രാജങ്ങളിൽനിന്നും പലമാർഗ്ഗങ്ങൾ ഉപയോഗിച്ച് കൊണ്ട് ഉള്ളിലേക്ക് കടന്നവരാണ്.



# ഇങ്ഗ്ലിഷ് പഠനം – 7

The audio will function only in computers

ഓഡിയോ കമ്പ്യൂട്ടറിൽ മാത്രമേ പ്രവർത്തിക്കുകയുള്ളു

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

നാം 7ാം പാഠത്തിലേക്ക് കടക്കുകയാണ്. അതിന് മുൻപായി കഴിഞ്ഞ പാഠത്തിലെ ഒരു ചെറിയ ഭാഗംകൂടി സൂചിപ്പിക്കാം.

| | |
|---|---|
| Who is coming? | ആരാണ് വരുന്നത്? |
| Who was coming? | ആരായിരുന്നു വരുന്നത്? |

ഇത് പാഠം 6ന്റെ ഭാഗമാണ്. ingഫോം. ചെയ്യുകയാണ് ചെയ്തുകൊണ്ടിരിക്കുകയാണ്, ചെയ്യുകയായിരുന്നു, ചെയ്തുകൊണ്ടിരിക്കുകയായിരുന്നു തുടങ്ങിയ രൂപങ്ങൾ.

ഇനി നമുക്ക് ഇതേ ingഫോമിന്റെ മറ്റ് വാക്യങ്ങൾ നോക്കാം. അതിന് മുൻപായി, താഴെകൊടുത്തിരിക്കുന്ന പട്ടിക വീണ്ടും ഒന്ന് നോക്കുക.

| | | | |
|---|---|---|---|
| I am | ഞാൻ ആണ് | I was | ഞാൻ ആയിരുന്നു |
| He is | അയാൾ ആണ് | He was | അയാൾ ആയിരുന്നു |
| She is | അയാൾ (സ്ത്രി) ആണ് | She was | അയാൾ(F) ആയിരുന്നു |
| They are | അവർ ആണ് | They were | അവർ ആയിരുന്നു |
| You are | നിങ്ങൾ ആണ് | You were | നിങ്ങൾ ആയിരുന്നു |
| We are | ഞങ്ങൾ ആണ് | We were | ഞങ്ങൾ ആയിരുന്നു |



## / I was; He is / He was; She is / She was &c.

COVER Page
NextPage
1 Page BACK
Go BACK

ഒരു കാര്യം ആണ് / ആയിരുന്നു എന്ന രൂപത്തിലുള്ള വാക്യങ്ങളിലേക്കാണ് നാം പോകുന്നത്.

ഇതും മൂന്നാം കോളത്തിൽ ആണ് ഈ പഠനത്തിൽ വച്ചിട്ടുള്ളത്. ഇതിൽ *ing*ഫോം ഉപയോഗിക്കുന്നില്ല.

നോക്കുക..

| | | | |
|---|---|---|---|
| I am a doctor | ഞാൻ ഒരു ഡോക്ടറാണ്. | Am I a doctor? | ഞാൻ ഒരു ഡോക്ടറാണോ? |
| I was a doctor | ഞാൻ ഒരു ഡോക്ടറായിരുന്നു. | Was I a doctor? | ഞാൻ ഒരു ഡോക്ടറായിരുന്നോ? |
| He is a doctor | അയാൾ ഒരു ഡോക്ടറാണ്. | Is he a doctor? | അയാൾ ഒരു ഡോക്ടറാണോ? |
| He was a doctor | അയാൾ ഒരു ഡോക്ടറായിരുന്നു. | Was he a doctor? | അയാൾ ഒരു ഡോക്ടറായിരുന്നോ? |
| She is a doctor | അയാൾ(F)ഒരു ഡോക്ടറാണ്. | Is she a doctor? | അയാൾ(F) ഒരു ഡോക്ടറാണോ? |
| She was a doctor | അയാൾ(F)ഒരു ഡോക്ടറായിരുന്നു. | Was she a doctor? | അയാൾ(F) ഒരു ഡോക്ടറായിരുന്നോ? |
| They are doctors | അവർ ഡോക്ടർമാരാണ്. | Are they doctors? | അവർ ഡോക്ടർമാരാണോ? |
| They were doctors | അവർ ഡോക്ടർമാരായിരുന്നു. | Were they doctors? | അവർ ഡോക്ടർമാരായിരുന്നോ? |
| You are a doctor | നിങ്ങൾ ഒരു ഡോക്ടറാണ്. | Are you a doctor? | നിങ്ങൾ ഒരു ഡോക്ടറാണോ? |
| You were a doctor | നിങ്ങൾ ഒരു ഡോക്ടറായിരുന്നു. | Were you a doctor? | നിങ്ങൾ ഒരു ഡോക്ടറായിരുന്നോ?. |
| You are doctors | നിങ്ങൾ ഡോക്ടർമാരാണ്. | Are you doctors? | നിങ്ങൾ ഡോക്ടർമാരാണോ? |
| You were doctors | നിങ്ങൾ ഒഡോക്ടർമാരായിരുന്നു. | Were you doctors? | നിങ്ങൾ ഒഡോക്ടർമാരായിരുന്നോ?. |
| We are doctors | ഞങ്ങൾ ഡോക്ടർമാരാണ്. | Are we doctors? | ഞങ്ങൾ ഡോക്ടർമാരാണോ? |
| We were doctors | ഞങ്ങൾ ഡോക്ടർമാരായിരുന്നു. | Were we doctors? | ഞങ്ങൾ ഡോക്ടർമാരായിരുന്നോ? |

SEARCH
Go to Page No:
CLOSE

# I am / I was



| | | | |
|---|---|---|---|
| I am | ഞാൻ ആണ് | Am I? | ഞാൻ ആണോ? |
| I am a barber. | ഞാൻ ഒരു മുടിവെട്ടുകാരനാണ് | Am I a barber? | ഞാൻ ഒരു മുടിവെട്ടുകാരനാണോ? |
| I am a beautician. | ഞാൻ ഒരു ബ്യൂട്ടീഷനാണ് | Am I a beautician? | ഞാൻ ഒരു ബ്യൂട്ടീഷനാണോ? |
| I am a bellboy. | ഞാൻ ഒരു bellboy ആണ് | Am I bellboy? | ഞാൻ ഒരു bellboy ആണോ? |
| I am a boy. | ഞാൻ (ആൺ) കുട്ടിയാണ് | Am I a boy? | ഞാൻ (ആൺ) കുട്ടിയാണോ? |
| I am a businessman. | ഞാൻ ഒരു വ്യാപാരിയാണ് | Am I a businessman? | ഞാൻ ഒരു വ്യാപാരിയാണോ? |
| I am a conductor. | ഞാൻ ഒരു കണ്ടക്ടറാണ് | Am I a conductor? | ഞാൻ ഒരു കണ്ടക്ടറാണോ? |
| I am a doctor. | ഞാൻ ഒരു ഡോക്ടറാണ് | Am I a doctor? | ഞാൻ ഒരു ഡോക്ടറാണോ? |
| I am a draftsman. | ഞാൻ ഒരു ഡ്രാഫ്ട്സ്മാനാണ് | Am I a draftsman? | ഞാൻ ഒരു ഡ്രാഫ്ട്സ്മാനാണോ? |
| I am a driver. | ഞാൻ ഒരു ഡ്രൈവറാണ് | Am I a driver? | ഞാൻ ഒരു ഡ്രൈവറാണോ? |
| I am a film director. | ഞാൻ ഒരു സിനിമ സംവിധായകനാണ് | Am I a film director? | ഞാൻ ഒരു സിനിമ സംവിധായകനാണോ |
| I am a film producer. | ഞാൻ സിനിമ നിർമ്മാതാവാണ് | Am I a film producer? | ഞാൻ സിനിമ നിർമ്മാതാവാണോ? |
| I am a gentleman. | ഞാൻ ഒരു മാന്യനാണ് | Am I a gentleman? | ഞാൻ ഒരു മാന്യനാണോ? |
| I am a good man. | ഞാൻ ഒരു നല്ലമനുഷ്യനാണ് | Am I a good man? | ഞാൻ ഒരു നല്ലമനുഷ്യനാണോ? |
| I am a handsome man. | ഞാൻ ഒരു സുമുഖനാണ് | Am I a handsome man? | ഞാൻ ഒരു സുമുഖനാണോ? |
| I am a kind man. | ഞാൻ ഒരു കാരുണ്യവാനാണ് | Am I a kind man? | ഞാൻ ഒരു കാരുണ്യവാനാണോ? |
| I am a learned man. | ഞാൻ ഒരു വിവരമുള്ള ആളാണ് | Am I a learned man? | ഞാൻ ഒരു വിവരമുള്ള ആളാണോ? |
| I am a lorry driver. | ഞാൻ ഒരു ലോറി ഡ്രൈവറാണ് | Am I a lorry driver? | ഞാൻ ഒരു ലോറി ഡ്രൈവറാണോ? |
| I am a mathematician. | ഞാൻ ഒരു ഗണിതജ്ഞനാണ് | Am I a mathematician? | ഞാൻ ഒരു ഗണിതജ്ഞനാണോ? |
| I am a painter. | ഞാൻ ഒരു പെയിന്ററാണ് | Am I a painter? | ഞാൻ ഒരു പെയിന്ററാണോ? |
| I am a physicist. | ഞാൻ ഒരു ഊർജ്ജതന്ത്രജ്ഞനാണ് | Am I a physicist? | ഞാൻ ഒരു ഊർജ്ജതന്ത്രജ്ഞനാണോ? |
| I am a priest. | ഞാൻ ഒരു വൈദികനാണ് (പാതിരി) | Am I a priest? | ഞാൻ ഒരു വൈദികനാണോ? |
| I am a sick man. | ഞാൻ രോഗിയാണ് | Am I a sick man? | ഞാൻ രോഗിയാണോ? |
| I am a strong man. | ഞാൻ ഒരു ശക്തനായ മനുഷ്യനാണ് | Am I a strong man? | ഞാൻ ഒരു ശക്തനായ മനുഷ്യനാണോ? |
| I am a student. | ഞാൻ ഒരു വിദ്യാർത്ഥിയാണ് | Am I a student? | ഞാൻ ഒരു വിദ്യാർത്ഥിയാണോ? |
| I am a teacher. | ഞാൻ ഒരു അദ്ധ്യാപകനാണ് | Am I a teacher? | ഞാൻ ഒരു അദ്ധ്യാപകനാണോ? |
| I am a technician. | ഞാൻ ഒരു ടെക്നീഷ്യനാണ് | Am I a technician? | ഞാൻ ഒരു ടെക്നീഷ്യനാണോ? |
| I am a terrible man. | ഞാൻ ഒരു ഭയങ്കരനായ മനുഷ്യനാണ് | Am I a terrible man? | ഞാൻ ഒരു ഭയങ്കരനായ മനുഷ്യനാണോ? |
| I am a waiter. | ഞാൻ ഒരു വെയറ്ററാണ് | Am I a waiter? | ഞാൻ ഒരു വെയറ്ററാണോ? |
| I am a wicked man. | ഞാൻ ഒരു ദുഷ്ടനാണ് | Am I a wicked man? | ഞാൻ ഒരു ദുഷ്ടനാണോ? |
| I am a writer. | ഞാൻ ഒരു എഴുത്തുകാരനാണ് | Am I a writer? | ഞാൻ ഒരു എഴുത്തുകാരനാണോ? |
| I am a young man. | ഞാൻ ഒരു ചെറുപ്പക്കാരനാണ് | Am I a young man? | ഞാൻ ഒരു ചെറുപ്പക്കാരനാണോ? |
| I am alright. | എനിക്ക് പ്രശ്നമൊന്നമില്ല. | Am I alright? | എനിക്ക് പ്രശ്നമൊന്നമില്ലേ? |
| I am an actor. | ഞാൻ ഒരു അഭിനേതാവാണ് | Am I an actor? | ഞാൻ ഒരു അഭിനേതാവാണോ? |
| I am an architect. | ഞാൻ ഒരു ആർക്കിടെക്റ്റാണ് | Am I an architect? | ഞാൻ ഒരു ആർക്കിടെക്റ്റാണോ? |
| I am an officer. | ഞാൻ ഒരു ഓഫീസറാണ് | Am I an officer? | ഞാൻ ഒരു ഓഫീസറാണോ? |
| I am angry with you. | ഞാൻ നിങ്ങളോട് ദേഷ്യത്തിലാണ് | Am I angry with you? | ഞാൻ നിങ്ങളോട് ദേഷ്യത്തിലാണോ? |
| I am big. | ഞാൻ വലുതാണ് | Am I big? | ഞാൻ വലുതാണോ? |
| I am dead. | ഞാൻ മരിച്ചിരിക്കയാണ് | Am I dead? | ഞാൻ മരിച്ചിരിക്കയാണോ? |
| I am good. | ഞാൻ നല്ലതാണ്. (നല്ലയാളാണ്) | Am I good? | ഞാൻ നല്ലതാണോ?. (നല്ലയാളാണോ?) |
| I am great. | ഞാൻ മഹാനാണ് | Am I great? | ഞാൻ മഹാനാണോ? |
| I am happy. | ഞാൻ സന്തോഷവാനാണ് | Am I happy? | ഞാൻ സന്തോഷവാനാണോ? |
| I am hungry. | ഞാൻ വിശന്നിരിക്കുകയാണ് | Am I hungry? | ഞാൻ വിശന്നിരിക്കുകയാണോ? |
| I am ill. | ഞാൻ രോഗാവസ്ഥയിലാണ് | Am I ill? | ഞാൻ രോഗാവസ്ഥയിലാണോ? |
| I am in London. | ഞാൻ ലണ്ടനിലാണ് | Am I in London? | ഞാൻ ലണ്ടനിലാണോ? |

COVER Page

NextPage

| | | | |
|---|---|---|---|
| I am inside the room. | ഞാൻ മുറിക്കകത്താണ് | Am I inside the room? | ഞാൻ മുറിക്കകത്താണോ? |
| I am intelligent. | ഞാൻ ബുദ്ധിമാനാണ് | Am I intelligent? | ഞാൻ ബുദ്ധിമാനാണോ? |
| I am outside the room. | ഞാൻ മുറിക്ക് പുറത്താണ് | Am I outside the room? | ഞാൻ മുറിക്ക് പുറത്താണോ? |
| I am playing | ഞാൻ കളിച്ചുകൊണ്ടിരിക്കുകയാണ് | Am I playing? | ഞാൻ കളിച്ചുകൊണ്ടിരിക്കുകയാണോ? |
| I am poor. | ഞാൻ പാവമാണ് (പാവപ്പെട്ടവനാണ്) | Am I poor? | ഞാൻ പാവമാണോ? (പാവപ്പെട്ടവനാണോ?) |
| I am responsible for this. | ഞാൻ ഇതിനുത്തരവാദിയാണ്. | Am I responsible for this? | ഞാൻ ഇതിനുത്തരവാദിയാണോ? |
| I am rich. | ഞാൻ പണക്കാരനാണ് | Am I rich? | ഞാൻ പണക്കാരനാണോ? |
| I am right. | ഞാൻ ശരിയാണ് | Am I right? | ഞാൻ ശരിയാണോ? |
| I am sad. | ഞാൻ ദുഖിതനാണ് | Am I sad? | ഞാൻ ദുഖിതനാണോ? |
| I am short. | ഞാൻ കുറുതായ(പൊക്കംകുറഞ്ഞ)ആളാണ് | Am I short? | ഞാൻ കുറുതായ(പൊക്കംകുറഞ്ഞ)ആളാണോ? |
| I am sick. | ഞാൻ രോഗിയാണ് | Am I sick? | ഞാൻ രോഗിയാണോ? |
| I am small. | ഞാൻ ചെറുതാണ് | Am I small? | ഞാൻ ചെറുതാണോ? |
| I am tall. | ഞാൻ പൊക്കം കൂടിയ ആളാണ് | Am I tall? | ഞാൻ പൊക്കം കൂടിയ ആളാണോ? |
| I am the head of this office. | ഞാനാണ് ഈഓഫിസിന്റെ തലവൻ | Am I the head of this office? | ഞാനാണോ ഈഓഫിസിന്റെ തലവൻ? |
| I am thirsty. | ഞാൻ ദാഹിച്ചിരിക്കുകയാണ് | Am I thirsty? | ഞാൻ ദാഹിച്ചിരിക്കുകയാണോ? |
| I am tired. | ഞാൻ ക്ഷീണിതനാണ് | Am I tired? | ഞാൻ ക്ഷീണിതനാണോ? |
| I am very frightened. | ഞാൻ വളരെ ഭയന്നിരിക്കുകയാണ് | Am I very frightened? | ഞാൻ വളരെ ഭയന്നിരിക്കുകയാണോ? |
| I am wet. | ഞാൻ നനഞ്ഞരിക്കുകയാണ്. | Am I wet? | ഞാൻ നനഞ്ഞരിക്കുകയാണോ? |
| I am wrong. | ഞാൻ തെറ്റാണ്(ഞാൻ പറഞ്ഞത് തെറ്റാണ്) | Am I wrong? | ഞാൻ തെറ്റാണോ?(ഞാൻ പറഞ്ഞത് തെറ്റാണോ?) |

1 Page BACK

Go BACK

SEARCH

Go to Page No:

CLOSE

# He is / He was



| | | | |
|---|---|---|---|
| He is | അയാൾ ആണ് | Is he? | അയാൾ ആണോ? |
| He is a barber. | അയാൾ ഒരു മുടിവെട്ടുകാരനാണ് | Is he a barber? | അയാൾ ഒരു മുടിവെട്ടുകാരനാണോ? |
| He is a beautician. | അയാൾ ഒരു ബ്യൂട്ടീഷനാണ് | Is he a beautician? | അയാൾ ഒരു ബ്യൂട്ടീഷനാണോ? |
| He is a bellboy. | അയാൾ ഒരു bellboy ആണ് | Is he a bellboy? | അയാൾ ഒരു bellboy ആണോ? |
| He is a boy. | അയാൾ (ആൺ) കുട്ടിയാണ് | Is he a boy? | അയാൾ (ആൺ) കുട്ടിയാണോ? |
| He is a businessman. | അയാൾ ഒരു വ്യാപാരിയാണ് | Is he a businessman? | അയാൾ ഒരു വ്യാപാരിയാണോ? |
| He is a conductor. | അയാൾ ഒരു കണ്ടക്ടറാണ് | Is he a conductor? | അയാൾ ഒരു കണ്ടക്ടറാണോ? |
| He is a doctor. | അയാൾ ഒരു ഡോക്ടറാണ് | Is he a doctor? | അയാൾ ഒരു ഡോക്ടറാണോ? |
| He is a draftsman. | അയാൾ ഒരു ഡ്രാഫ്ട്സ്മാനാണ് | Is he a draftsman? | അയാൾ ഒരു ഡ്രാഫ്ട്സ്മാനാണോ? |
| He is a driver. | അയാൾ ഒരു ഡ്രൈവറാണ് | Is he a driver? | അയാൾ ഒരു ഡ്രൈവറാണോ? |
| He is a film director. | അയാൾ ഒരു സിനിമ സംവിധായകനാണ് | Is he a film director? | അയാൾ ഒരു സിനിമ സംവിധായകനാണോ? |
| He is a film producer. | അയാൾ സിനിമ നിർമാതാവാണ് | Is he a film producer? | അയാൾ സിനിമ നിർമാതാവാണോ? |
| He is a gentleman. | അയാൾ ഒരു മാന്യനാണ് | Is he a gentleman? | അയാൾ ഒരു മാന്യനാണോ? |
| He is a good man. | അയാൾഒരു നല്ല മനുഷ്യനാണ് | Is he a good man? | അയാൾ ഒരു നല്ല മനുഷ്യനാണോ? |
| He is a handsome man. | അയാൾ ഒരു സുമുഖനാണ് | Is he a handsome man? | അയാൾ ഒരു സുമുഖനാണോ? |
| He is a kind man. | അയാൾ ഒരു കാരുണ്യവാനാണ് | Is he a kind man? | അയാൾ ഒരു കാരുണ്യവാനാണോ? |
| He is a learned man. | അയാൾ ഒരു വിവരമുള്ള ആളാണ് | Is he a learned man? | അയാൾ ഒരു വിവരമുള്ള ആളാണോ? |
| He is a lorry driver. | അയാൾ ഒരു ലോറി ഡ്രൈവറാണ് | Is he a lorry driver? | അയാൾ ഒരു ലോറി ഡ്രൈവറാണോ? |
| He is a mathematician. | അയാൾ ഒരു ഗണിതജ്ഞനാണ് | Is he a mathematician? | അയാൾ ഒരു ഗണിതജ്ഞനാണോ? |
| He is a painter. | അയാൾ ഒരു പെയിന്ററാണ് | Is he a painter? | അയാൾ ഒരു പെയിന്ററാണോ? |
| He is a physicist. | അയാൾ ഒരു ഊർജ്ജതന്ത്രജ്ഞനാണ് | Is he a physicist? | അയാൾ ഒരു ഊർജ്ജതന്ത്രജ്ഞനാണോ? |
| He is a priest. | അയാൾ ഒരു വൈദികനാണ് (പാതിരി) | Is he a priest? | അയാൾ ഒരു വൈദികനാണോ? |
| He is a sick man. | അയാൾ രോഗിയാണ് | Is he a sick man? | അയാൾ രോഗിയാണോ? |
| He is a strong man. | അയാൾ ഒരു ശക്തനായ മനുഷ്യനാണ് | Is he a strong man? | അയാൾ ഒരു ശക്തനായ മനുഷ്യനാണോ? |
| He is a student. | അയാൾ ഒരു വിദ്യാർത്ഥിയാണ് | Is he a student? | അയാൾ ഒരു വിദ്യാർത്ഥിയാണോ? |
| He is a teacher. | അയാൾ ഒരു അദ്ധ്യാപകനാണ് | Is he a teacher? | അയാൾ ഒരു അദ്ധ്യാപകനാണോ? |
| He is a technician. | അയാൾ ഒരു ടെക്നീഷ്യനാണ് | Is he a technician? | അയാൾ ഒരു ടെക്നീഷ്യനാണോ? |
| He is a terrible man. | അയാൾ ഒരു ഭയങ്കരനായ മനുഷ്യനാണ് | Is he a terrible man? | അയാൾ ഒരു ഭയങ്കരനായ മനുഷ്യനാണോ? |
| He is a waiter. | അയാൾ ഒരു വെയറ്ററാണ് | Is he a waiter? | അയാൾ ഒരു വെയറ്ററാണോ? |
| He is a wicked man. | അയാൾ ഒരു ദുഷ്ടനാണ് | Is he a wicked man? | അയാൾ ഒരു ദുഷ്ടനാണോ? |
| He is a writer. | അയാൾ ഒരു എഴുത്തുകാരനാണ് | Is he a writer? | അയാൾ ഒരു എഴുത്തുകാരനാണോ? |
| He is a young man. | അയാൾ ഒരു ചെറുപ്പക്കാരനാണ് | Is he a young man? | അയാൾ ഒരു ചെറുപ്പക്കാരനാണോ? |
| He is alright. | അയാൾക്ക് പ്രശ്നമൊന്നമില്ല. | Is he alright? | അയാൾ പ്രശ്നമൊന്നമില്ലേ? |
| He is an actor. | അയാൾ ഒരു അഭിനേതാവാണ് | Is he an actor? | അയാൾ ഒരു അഭിനേതാവാണോ? |
| He is an architect. | അയാൾ ഒരു ആർക്കിടെക്റ്റാണ് | Is he an architect? | അയാൾ ഒരു ആർക്കിടെക്റ്റാണോ? |
| He is an officer. | അയാൾ ഒരു ഓഫിസറാണ് | Is he an officer? | അയാൾ ഒരു ഓഫിസറാണോ? |
| He is angry with you. | അയാൾ നിങ്ങളോട് ദേഷ്യത്തിലാണ് | Is he angry with you? | അയാൾ നിങ്ങളോട് ദേഷ്യത്തിലാണോ? |
| He is big. | അയാൾ വലുതാണ് | Is he big? | അയാൾ വലുതാണോ? |
| He is dead. | അയാൾ മരിച്ചിരിക്കയാണ് | Is he dead? | അയാൾ മരിച്ചിരിക്കയാണോ? |

| | | | |
|---|---|---|---|
| He is good. | അയാൾ നല്ലതാണ്. (നല്ലയാളാണ്) | Is he good? | അയാൾ നല്ലതാണോ?. (നല്ലയാളാണോ?) |
| He is great. | അയാൾ മഹാനാണ് | Is he great? | അയാൾ മഹാനാണോ? |
| He is happy. | അയാൾ സന്തോഷവാനാണ് | Is he happy? | അയാൾ സന്തോഷവാനാണോ? |
| He is hungry. | അയാൾ വിശന്നിരിക്കുകയാണ് | Is he hungry? | അയാൾ വിശന്നിരിക്കുകയാണോ? |
| He is ill. | അയാൾ രോഗാവസ്ഥയിലാണ് | Is he ill? | അയാൾ രോഗാവസ്ഥയിലാണോ? |
| He is in London. | അയാൾ ലണ്ടനിലാണ് | Is he in London? | അയാൾ ലണ്ടനിലാണോ? |
| He is inside the room. | അയാൾ മുറിക്കകത്താണ് | Is he inside the room? | അയാൾ മുറിക്കകത്താണോ? |
| He is intelligent. | അയാൾ ബുദ്ധിമാനാണ് | Is he intelligent? | അയാൾ ബുദ്ധിമാനാണോ? |
| He is outside the room. | അയാൾ മുറിക്ക് പുറത്താണ് | Is he outside the room? | അയാൾ മുറിക്ക് പുറത്താണോ? |
| He is playing | അയാൾ കളിച്ചുകൊണ്ടിരിക്കുകയാണ് | Is he playing? | അയാൾ കളിച്ചുകൊണ്ടിരിക്കുകയാണോ? |
| He is poor. | അയാൾ പാവപ്പെട്ടവനാണ് | Is he poor? | അയാൾ പാവപ്പെട്ടവനാണോ? |
| He is responsible for this. | അയാൾ ഇതിനുത്തരവാദിയാണ്. | Is he responsible for this? | അയാൾ ഇതിനുത്തരവാദിയാണോ? |
| He is rich. | അയാൾ പണക്കാരനാണ് | Is he rich? | അയാൾ പണക്കാരനാണോ? |
| He is right. | അയാൾ ശരിയാണ് | Is he right? | അയാൾ ശരിയാണോ? |
| He is sad. | അയാൾ ദുഖിതനാണ് | Is he sad? | അയാൾ ദുഖിതനാണോ? |
| He is short. | അയാൾ കുറുതായ(പൊക്കംകുറഞ്ഞ)ആളാണ് | Is he short? | അയാൾ കുറുതായ(പൊക്കംകുറഞ്ഞ)ആളാണോ? |
| He is sick. | അയാൾ രോഗിയാണ് | Is he sick? | അയാൾ രോഗിയാണോ? |
| He is small. | അയാൾ ചെറുതാണ് | Is he small? | അയാൾ ചെറുതാണോ? |
| He is tall. | അയാൾ പൊക്കം കൂടിയ ആളാണ് | Is he tall? | അയാൾ പൊക്കം കൂടിയ ആളാണോ? |
| He is thirsty. | അയാൾ ദാഹിച്ചിരിക്കുകയാണ് | Is he thirsty? | അയാൾ ദാഹിച്ചിരിക്കുകയാണോ? |
| He is tired. | അയാൾ ക്ഷീണിതനാണ് | Is he tired? | അയാൾ ക്ഷീണിതനാണോ? |
| He is very frightened. | അയാൾ വളരെ ഭയന്നിരിക്കുകയാണ് | Is he very frightened? | അയാൾ വളരെ ഭയന്നിരിക്കുകയാണോ? |
| He is wet. | അയാൾ നനഞ്ഞിരിക്കുകയാണ്. | Is he wet? | അയാൾ നനഞ്ഞിരിക്കുകയാണോ? |
| He is wrong. | അയാൾ തെറ്റാണ്(ഞാൻ പറഞ്ഞത് തെറ്റാണ്) | Is he wrong? | അയാൾ തെറ്റാണോ?(അയാൾ പറഞ്ഞത് തെറ്റാണോ?) |
| He is the head of this office. | അയാളാണ് ഈ ഓഫിസിന്റെ തലവൻ | Is he the head of this office? | അയാളാണോ ഈ ഓഫിസിന്റെ തലവൻ? |



# Space colonisation

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

My dear friends,

എന്റെ പ്രീയപ്പെട്ട സുഹൃത്തുക്കളെ,

We are now entering a most momentous period in the history of mankind. NASA has declared that it will be able to establish contact with living beings on other planets, within a matter of two decades.

നാം ഇപ്പോൾ മനുഷ്യവർഗ്ഗത്തിന്റെ ചരിത്രത്തിൽ ഏറ്റവും പ്രാധാന്യമുള്ള ഒരു കാലഘട്ടത്തിലേക്ക് നീങ്ങുകയാണ്. വെറും രണ്ട് പതിറ്റാണ്ടിനുള്ളിൽ, മറ്റ് ഗ്രഹങ്ങളിലുള്ള ജീവജാലങ്ങളുമായി തങ്ങൾക്ക് ബന്ധം സ്ഥാപിക്കാൻ പറ്റുമെന്ന് നാസ (NASA) പ്രഖ്യാപിച്ചിട്ടുണ്ട്

It is time to ponder on the various possibilities with regard to this emerging scenario. What kind of living beings will be found on other planets? Would they be like plants, or will they be like the animals found on earth? Will there be beings who are similar to us, mankind? Will they have languages? How will we communicate with these beings?

ഈ ഉരുത്തിരിഞ്ഞുവരുന്ന സംഭവവികാസങ്ങളുടെ വിവിധ സാധ്യതകളെപ്പറ്റി ചിന്തിക്കുവാനുള്ള സമയമായിരിക്കുന്നു. മറ്റ് ഗ്രഹങ്ങളിൽ എന്തുതരം ജീവജാലങ്ങളെയാണ് കണ്ടെത്തുക. അവർ സസ്യങ്ങളെപ്പോലെയായിരിക്കുമോ, അതോ, അവർ ഭൂമിയിൽ ഉള്ള മൃഗങ്ങളെപ്പോലെയായിരിക്കുമോ? മനുഷ്യരെപ്പോലെയുള്ള ജീവികൾ അവിടങ്ങളിൽ ഉണ്ടായിരിക്കുമോ? അവർക്ക് ഭാഷകൾ ഉണ്ടായിരിക്കുമോ? നാം എങ്ങിനെയാണ് ഈ ജീവജാലങ്ങളുമായി ആശയവിനിമയം നടത്തുക?

If we do come across human beings on other planets, how will our entry impact their social system? Will our entry bring in anything good to them, or will they be exploited by human beings.

അന്യ ഗ്രഹങ്ങളിൽ മുനുഷ്യരെ കണ്ടെത്തുകയാണെങ്കിൽ, നമ്മുടെ വരവ് അവരുടെ സാമൂഹിക ഘടനയെ എങ്ങിനെയാണ് ബാധിക്കുക? നമ്മുടെ വരവ് അവർക്ക് എന്തെങ്കിലും ഗുണകരമായകാര്യം നൽകുമോ, അതോ, അവർ മനുഷ്യരാൽ ചൂഷണം ചെയ്യപ്പെടുമോ?

As we all know, man is not known for being good to other human beings. For instance, in our own nation, around 80% of the population lives in a state of slavery and exploitation. Even in Wynad district in Kerala in South India, the tribal population has literally been suppressed and exterminated. Many of them survive as domestic servants and other low-grade employees of the settler classes.

അന്യമനുഷ്യരോട് നല്ലരീതിയിൽ പെരുമാറുന്നവരായിട്ടല്ല മനുഷ്യർ അറിയപ്പെടുന്നത്, എന്നകാര്യം നമുക്കെല്ലാം അറിവുള്ളകാര്യമാണ്. ഉദാഹരണത്തിന്, നമ്മുടെ രാഷ്ട്രത്തിൽ തന്നെ, ജനസംഖ്യയുടെ 80 ശതമാനത്തോളം അടിമത്തത്തിലും, ചൂഷണത്തിലും ആണ് ജീവിക്കുന്നത്. ദക്ഷിണ ഇന്ത്യയിലെ കേരളത്തിലെ വയനാട് ജില്ലയിൽ പോലും, വനവാസികൾ അമർത്തപ്പെടുകയും, പുറംതള്ളപ്പെടുകയും ചെയ്യപ്പെട്ടിട്ടുണ്ട്. അവരിൽ പലരും, കുടിയേറ്റ വർഗ്ഗത്തിന്റെ വീട്ടുവേലക്കാരായും മറ്റ് നിലവാരം കുറഞ്ഞ ജീവനക്കാരും ആയും ആണ് നിലനിൽക്കുന്നത്.

Continental Europeans have enslaved and exploited the people of South America and Africa. At the same time, in Asia, Africa and South America, the traditional social upper classes have kept the lower populations as social slaves. The only exception to this might be England, which during the times of English colonialism, liberated the enslaved populations in all nations, including those in the Indian subcontinent.

ഭൂഖണ്ഡ യൂറോപ്പുകാർ ദക്ഷിണ എമെ്റിക്കയിലേയും, ആഫ്രിക്കയിലേയും, ജനങ്ങളെ അടിമപ്പെടുത്തുകയും ചൂഷണം ചെയ്യുകയും ചെയ്തിട്ടുണ്ട്. അതെ സമയം ഏഷ്യയിലേയും, ആഫ്രിക്കയിലേയും, ദക്ഷിണ എമെ്റിക്കയിലേയും പാരമ്പര്യ അധിപ വർഗ്ഗങ്ങൾ താഴെക്കിടയിലുള്ള ജനങ്ങളെ സാമൂഹിക അടിമകളായി നിലനിർത്തിയിട്ടുണ്ട്. ഇതിൽനിന്നെല്ലാം ഒഴിവായിരിക്കുന്നത് ഇങ്ങ്ളണ്ട് മാത്രമായിരിക്കും. ഇങ്ങ്ളീഷ് കൊളോണിയൽ കാലഘട്ടത്തിൽ, ഇന്ത്യൻ ഉപദ്വീപിലെ രാജ്യങ്ങൾ ഉൾപ്പെടെ, എല്ലാ രാഷ്ട്രങ്ങളിലേയും അടിമത്വത്തിൽ നിലനിന്നിരുന്ന ജനവിഭാഗങ്ങളെ ഇങ്ങ്ളണ്ട് മോചിപ്പിച്ചു.

From this background, we need to think of Space Colonisation. If feudal language nations build up colonies in other planets, the local populations there might end up in slavery.

ഈ ചുറ്റുപാടിൽ നിന്നുകൊണ്ടാണ് നാം സ്പെയ്സ് കോളണൈസേഷനെക്കുറിച്ച് ചിന്തിക്കേണ്ടത്. ഫ്യൂഡൽ ഭാഷാ രാഷ്ട്രങ്ങൾ അന്യഗ്രഹങ്ങളിൽ കോളണികൾ പടുത്തുയർത്തുകയാണെങ്കിൽ, അവിടങ്ങളിലെ പ്രാദേശിക ജനങ്ങൾ അടിമതത്തത്തിൽ അവസാനിച്ചേക്കാം.

My dear friends, I will conclude this talk of mine, by requesting you to ponder on this issue.

എന്റെ പ്രീയ സുഹൃത്തുക്കളെ, നിങ്ങളോട് ഈ വിഷയത്തെക്കുറിച്ച് ചിന്തിക്കുവാൻ ആവശ്യപ്പെട്ടുകൊണ്ട്, ഞാൻ എന്റെ വാക്കുകൾ ഉപസംഹരിക്കുന്നു

# Multiplication tables

COVER Page

| X | 1 | 2 | 3 | 4 | 5 | 6 | 7 | 8 | 9 | 10 | 11 | 12 |
|---|---|---|---|---|---|---|---|---|---|---|---|---|
| 1 | 1 | 2 | 3 | 4 | 5 | 6 | 7 | 8 | 9 | 10 | 11 | 12 |
| 2 | 2 | 4 | 6 | 8 | 10 | 12 | 14 | 16 | 18 | 20 | 22 | 24 |
| 3 | 3 | 6 | 9 | 12 | 15 | 18 | 21 | 24 | 27 | 30 | 33 | 36 |
| 4 | 4 | 8 | 12 | 16 | 20 | 24 | 28 | 32 | 36 | 40 | 44 | 48 |
| 5 | 5 | 10 | 15 | 20 | 25 | 30 | 35 | 40 | 45 | 50 | 55 | 60 |
| 6 | 6 | 12 | 18 | 24 | 30 | 36 | 42 | 48 | 54 | 60 | 66 | 72 |
| 7 | 7 | 14 | 21 | 28 | 35 | 42 | 49 | 56 | 63 | 70 | 77 | 84 |
| 8 | 8 | 16 | 24 | 32 | 40 | 48 | 56 | 64 | 72 | 80 | 88 | 96 |
| 9 | 9 | 18 | 27 | 36 | 45 | 54 | 63 | 72 | 81 | 90 | 99 | 108 |
| 10 | 10 | 20 | 30 | 40 | 50 | 60 | 70 | 80 | 90 | 100 | 110 | 120 |
| 11 | 11 | 22 | 33 | 44 | 55 | 66 | 77 | 88 | 99 | 110 | 121 | 132 |
| 12 | 12 | 24 | 36 | 48 | 60 | 72 | 84 | 96 | 108 | 120 | 132 | 144 |

NextPage

1 Page BACK

Go BACK

SEARCH

Go to Page No:

CLOSE

